IPC
لجنة التعريف بالإسلام
ISLAM PRESENTATION COMMITTEE
جمعية النجاة الخيرية

مبرة الآل والأصحاب

# തൗഹീദിന്റെ യാഥാർഥ്യം

## അഹ്‌ലുബൈത്ത് ഇമാമുമാരുടെ വീക്ഷണത്തിൽ



മുഹമ്മദ് സാലിം അൽ ഖിദ്ർ

മൊഴിമാറ്റം

അബ്ദുല്ലത്വീഫ് കൊടുവള്ളി

# തൗഹീദിന്റെ യാഥാർഥ്യം

## അഹ്‌ലുബൈത്ത് ഇമാമുമാരുടെ വീക്ഷണത്തിൽ

**മുഹമ്മദ് സാലിം അൽ ഖിദ്ർ**

# الوصية الخالدة

## حقيقة التوحيد عند أئمة أهل البيت


**محمد سالم الخضر**

رئيس مركز البحوث والدراسات بالمبرة


■

## തൗഹീദിന്റെ യാഥാർഥ്യം

### അഹ്‌ലുബൈത്ത് ഇമാമുമാരുടെ വീക്ഷണത്തിൽ

بسم الله الرحمن الرحيم

# തൗഹീദിന്റെ യാഥാർഥ്യം

## അഹ്ലുബൈത്ത് ഇമാമുമാരുടെ വീക്ഷണത്തിൽ

മുഹമ്മദ് സാലിം അൽ ഖിദ്ർ

മൊഴിമാറ്റം

അബ്ദുല്ലത്വീഫ് കൊടുവള്ളി

# ഗ്രന്ഥകർത്താവിന്റെ കുറിപ്പ്

●

ആകാശഭൂമികളുടെ സംരക്ഷകനും നിയന്താവുമായ അല്ലാഹുവിന് സ്തുതി. പ്രവാചകനിലും അവിടുത്തെ കുടുംബത്തിലും അല്ലാഹുവിന്റെ കരുണാ കടാക്ഷങ്ങൾ വർഷിക്കുമാറാകട്ടെ.

അല്ലാഹുവിന്റെ ഏകത്വം (തൗഹീദ്) സമർഥിക്കുന്ന ഒരു കൊച്ചു പുസ്തകമാണിത്. നബികുടുംബത്തിന്റെ താവഴിയിൽ പെടുന്ന ഒരാളെ ഞാൻ കാണാനിടയായതാണ് ഈ പുസ്തക രചനക്കുള്ള പ്രേരണയായി വർത്തിച്ചത്. ഖുർആനിക സൂക്തങ്ങളെയും നബിവചനങ്ങളെയും നബികുടുംബത്തിലെ ഇമാമുമാരുടെ ഉദ്ധരണികളെയും മുമ്പിൽ വെച്ച് ഒരു പുസ്തകമെഴുതണമെന്ന് അദ്ദേഹം എന്നോട് നിർദേശിക്കുകയായിരുന്നു. സമൂഹത്തിലെ സാധാരണക്കാർക്ക് വരെ അത് പ്രയോജനപ്പെടണം. അറിവിലും തഖ്‌വയിലും അദ്ദേഹത്തെപ്പോലെ എന്നേക്കാൾ മുൻകടന്നവർ ഉണ്ടായിരിക്കെ വളരെ വൈമനസ്യത്തോടെയാണ് ഞാൻ ദൗത്യം ഏറ്റെടുത്തത്. ഇന്ന് ചിലർ പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്ന ആശയങ്ങൾ നബികുടുംബാംഗങ്ങളുടെ അധ്യാപനങ്ങൾക്ക് കടകവിരുദ്ധമാണെന്ന് ശരിക്കും മനസ്സിലാക്കിയ ഒരാൾ എന്ന നിലക്ക്, പുസ്തക രചനയിൽനിന്ന് ഒഴിഞ്ഞുമാറുന്നത് അറിവ് പൂഴ്ത്തിവെക്കുന്നതിന് തുല്യമാകുമെന്നും എനിക്ക് തോന്നി.

മതാധ്യാപനങ്ങളുടെ കാര്യത്തിൽ കലഹം പെരുക്കുന്ന ഒരു

കാലത്താണ് നാം ജീവിക്കുന്നത്. ലാ ഇലാഹ ഇല്ലല്ലാഹ്, മുഹമ്മദുർറസൂലുല്ലാഹ് എന്ന ആദർശ വാക്യത്തിന്റെ അന്തസ്സത്തക്ക് നിരക്കാത്ത ആശയങ്ങൾ പ്രചരിപ്പിക്കുന്നതിനേക്കാൾ വലിയ കുഴപ്പം മറ്റെന്തുണ്ട്! ഈയൊരു ചിന്തയാൽ ഞാൻ പുസ്തകം എഴുതാൻ തന്നെ തീരുമാനിക്കുകയായിരുന്നു. തൗഹീദിന്റെ യഥാർഥ ആശയങ്ങൾ ജനങ്ങളിലെത്തിക്കാൻ തുണയേകണേ എന്ന് ഞാൻ പ്രാർഥിക്കുന്നു. ആ ശ്രമത്തിൽ ഞാൻ വിജയിച്ചുവെങ്കിൽ അല്ലാഹുവിന് സർവസ്തുതിയും. വിജയിച്ചില്ല എങ്കിൽ ഈ അധ്വാന പരിശ്രമങ്ങൾക്കുള്ള പ്രതിഫലം എനിക്ക് തടയരുതേ എന്നാണെന്റെ പ്രാർഥന. അല്ലാഹുവിന്റെ തൃപ്തിയല്ലാതെ യാതൊരു ഭൗതിക നേട്ടവും ഞാൻ ഇതുകൊണ്ട് ഉദ്ദേശിക്കുന്നില്ല.

അല്ലാഹു അനുഗ്രഹിക്കുമാറാകട്ടെ

**മുഹമ്മദ് സാലിം അൽ ഖിദ്ർ**

(മബർറഃ ഇസ്‌ലാമിക പഠനകേന്ദ്രം ഡയറക്ടർ)

# തൗഹീദിന്റെ യാഥാർത്ഥ്യം
## അഹ്‌ലുബൈത്ത് ഇമാമുമാരുടെ വീക്ഷണത്തിൽ

■

**'നിശ്ചയമായും ബഹുദൈവത്വം മഹാ അക്രമം തന്നെയാണ്.'**

ബഹുദൈവത്വത്തെ അല്ലാഹു വൻ കുറ്റമായാണ് എണ്ണിയിരിക്കുന്നത്. "തീർച്ചയായും അല്ലാഹുവിൽ ആരെങ്കങ്കിലും പങ്കുചേർത്താൽ അവന് അല്ലാഹു സ്വർഗത്തെ വിലക്കുന്നതാകുന്നു. അവന്റെ സങ്കേതം നരകമായിരിക്കും. അക്രമികൾക്ക് സഹായികളായി ആരുമുണ്ടാവില്ല'' (*അൽമാഇദ* 72). ''തീർച്ചയായും അല്ലാഹു അവനിൽ പങ്കുചേർക്കുന്നത് പൊറുക്കുകയില്ല. അതൊഴികെയുള്ളത് അവൻ ഉദ്ദേശിക്കുന്നവർക്ക് പൊറുത്തുകൊടുക്കും" (*അന്നിസാഅ്* 48). 'പശ്ചാതപിച്ചു മടങ്ങാതെ ബഹുദൈവവി

ശ്വാസം പൊറുത്തു കൊടുക്കുകയില്ല. അതൊഴികെയുള്ളത് പശ്ചാതപിക്കാതെയും പൊറുത്തു കൊടുത്തേക്കാം' എന്നു സാരം.[1] വിശുദ്ധ ഖുർആനിൽ ഇതിനേക്കാൾ എനിക്കിഷ്ടപ്പെട്ട സൂക്തമില്ല എന്ന് ഇമാം അലി(റ) പ്രസ്താവിക്കുകയുണ്ടായി.[2]

ബഹുദൈവ വിശ്വാസി തന്നോട് തന്നെയാണ് അക്രമം ചെയ്യുന്നത്. അതുവഴി അയാൾ നാശങ്ങളിൽ ചെന്നു ചാടുന്നു. ഇതിൽനിന്ന് തീർത്തും വ്യത്യസ്തമാണ് സത്യവിശ്വാസികളുടെ അവസ്ഥ. "സത്യവിശ്വാസം കൈകൊള്ളുകയും തങ്ങളുടെ വിശ്വാസത്തിൽ അക്രമം (ബഹുദൈവത്വം) കൂട്ടിക്കലർത്താതിരിക്കുകയും ചെയ്യുന്നവർക്കാണ് നിർഭയത്വം. അവർ തന്നെയാണ് സന്മാർഗ പ്രാപ്തർ" (*അൽഅൻആം* 82). ബഹുദൈവവിശ്വാസം നിഷ്ഫലമാണ്, തിരസ്കൃതമാണ്. ഒരു പ്രായശ്ചിത്തവും പരിഹാരമാവില്ല. "അവർ പങ്കുചേർത്തിരുന്നുവെങ്കിൽ അവർ പ്രവർത്തിച്ചതെല്ലാം നിഷ്ഫലമാവുകതന്നെ ചെയ്യുമായിരുന്നു'' (*അൽ അൻആം* 88). "താങ്കൾക്കും താങ്കൾക്ക് മുമ്പുള്ളവരിലേക്കും ഇങ്ങനെ ബോധനം നൽകപ്പെട്ടിരിക്കുന്നു: താങ്കൾ പങ്കുചേർക്കുകയാണെങ്കിൽ താങ്കളുടെ പ്രവർത്തനം നിഷ്ഫലമാവുമെന്നും താങ്കൾ നഷ്ടകാരികളിൽ തീർച്ചയായും പെടുമെന്നും" (*അസ്സുമർ* 65). ഏകദൈവത്വത്തിന്റെ കലർപ്പറ്റ ആശയം സാക്ഷാത്കരിക്കാനും മനുഷ്യരെ അല്ലാഹുവിനൊഴികെയുള്ള അടിമത്തത്തിൽനിന്ന് മോചിപ്പിക്കാനുമായി അല്ലാഹു ദൂതന്മാരെ സുവാർത്താദായകരായും മുന്നറിയിപ്പുകാരുമായി അയക്കുകയുണ്ടായി. "തീർച്ചയായും നാം എല്ലാ സമൂഹങ്ങളിലും അല്ലാഹുവിനെ വണങ്ങി വഴങ്ങി ജീവിക്കുക, ദൈവേതര ശക്തികളെ വെടിയുക എന്ന സന്ദേശവുമായി ദൂതനെ അയച്ചിരിക്കുന്നു'' (*അന്നഹ്ൽ* 36).

അല്ലാഹു അയച്ച എല്ലാ ദൂതന്മാരും അല്ലാഹുവിനെ പങ്കുകാരില്ലാതെ വേണം ഇബാദത്ത് ചെയ്യാൻ എന്നാണ് പ്രഥമമായി പ്രബോധനം ചെയ്തത്. നൂഹ് നബി(അ) ആഹ്വാനം ചെയ്തത് കാണുക: "എന്റെ സമൂഹമേ, നിങ്ങൾ അല്ലാഹുവിന് ഇബാദത്ത് ചെയ്യുക. അവനല്ലാതെ നിങ്ങൾക്ക് മറ്റൊരു ദൈവമില്ല. ഒരു ഭയാ

നക ദിനത്തിലെ ശിക്ഷയെ ഞാനൻ നിങ്ങൾക്ക് തീർച്ചയായും ഭയക്കുന്നു" (*അൽഅഅ്റാഫ്* 59). ഹൂദ് നബി(അ)യും ഇക്കാര്യം തന്നെയാണ് സ്വജനതയെ ഉപദേശിച്ചത്: "എന്റെ ജനമേ, നിങ്ങൾ അല്ലാഹുവിന് ഇബാദത്ത് ചെയ്യുക. നിങ്ങൾക്ക് അവനല്ലാതെ മറ്റൊരു ദൈവമില്ല. നിങ്ങൾ അല്ലാഹുവിനെ ഭയപ്പെടുന്നില്ലയോ?" (*അൽഅഅ്റാഫ്* 65). മുഹമ്മദ് നബി(സ)യോട് അല്ലാഹു ഉപദേശിക്കുന്നു: "(നബിയേ) താങ്കൾ പറയുക. നിങ്ങൾ വരിക. നിങ്ങളുടെ നാഥൻ നിങ്ങൾക്ക് നിഷിദ്ധമാക്കിയത് നിങ്ങൾക്ക് ഞാൻ ഓതിത്തരാം. നിങ്ങൾ അവനിൽ ഒന്നിനെയും പങ്കുചേർക്കരുതെന്ന്" (*അൽഅൻആം* 151).

നബി(സ) ജനങ്ങൾക്കിടയിലൂടെ, 'നിങ്ങൾ അല്ലാഹു അല്ലാതെ ഇലാഹില്ല എന്ന് പ്രഖ്യാപിക്കൂ, നിങ്ങൾ വിജയിക്കും' എന്ന് വിളിച്ചുപറഞ്ഞു നടന്നിരുന്നു. അപ്പോഴൊക്കെ അദ്ദേഹത്തിന്റെ പിതൃവ്യൻ അബൂലഹബ് തിരുമേനി(സ)യെ കല്ലെറിഞ്ഞിരുന്നു.[3]

അക്രമത്തെയും അക്രമികളെയും വെറുക്കുന്ന ഒരാളെ സംബന്ധിച്ചേടത്തോളം, അല്ലാഹുവിൽ പങ്കുചേർക്കുക എന്നതിനേക്കാൾ വലിയ ഒരു അക്രമമില്ല. നാം നേരത്തെ പറഞ്ഞതുപോലെ, ശിർക്കിനേക്കാൾ വലിയ പാതകമില്ല. അല്ലാഹുവിന് പങ്കുകാരുണ്ടെന്ന തെറ്റായ ധാരണ പുലർത്തി മറ്റുള്ളവരുമായി ബന്ധപ്പെടുന്നതിൽ പരം വലിയ അക്രമമില്ല. അബ്ദുല്ലാഹിബ്നു മസ്ഊദ്(റ) ഒരിക്കൽ നബി(സ)യോട് ചോദിച്ചു: "ഏത് പാപമാണ് ഏറ്റവും വലുത്?" നബി(സ) പറഞ്ഞു: "അല്ലാഹുവാണ് നിന്നെ സൃഷ്ടിച്ചത് എന്നിരിക്കെ അവന് പങ്കാളിയെ വെക്കൽ"[4]

ബഹുദൈവത്വത്തെയും ബഹുദൈവവിശ്വാസികളുമായുള്ള ആദർശപരമായ കൂട്ടുകെട്ടിനെയും കരുതിയിരിക്കേണ്ടത് ഇസ്ലാമികമായി ഏറെ പ്രാധാന്യമുള്ള കാര്യമായി പഠിപ്പിച്ചത് അതുകൊണ്ടാണ്. ഇബ്റാഹീം നബി(അ) ബഹുദൈവവിശ്വാസികളിൽ നിന്നും അല്ലാഹുവിനെ കൂടാതെ അവർ ഇബാദത്തെടുത്തിരുന്ന ദൈവങ്ങളിൽനിന്നും മുക്തി പ്രാപിച്ചത് ഇക്കാരണത്താലാണ്. "(ഇബ്റാഹീം നബി ചോദിച്ചു): അപ്പോൾ നിങ്ങളും നിങ്ങളുടെ

പൂർവ പിതാക്കളും ആരാധിച്ചുകൊണ്ടിരിക്കുന്നത് എന്തിനെയാണെന്ന് നിങ്ങൾ ചിന്തിച്ചു നോക്കിയിട്ടുണ്ടോ? എന്നാൽ അവർ (അല്ലാഹുവേതര ദൈവങ്ങൾ) എന്റെ ശത്രുക്കളാകുന്നു; ലോക രക്ഷിതാവൊഴികെ. അതായത് എന്നെ സൃഷ്ടിച്ച് എനിക്ക് മാർഗ ദർശനം നൽകിക്കൊണ്ടിരിക്കുന്നവൻ" (*അശ്ശുഅറാഅ്* 75).

"(ഇബ്റാഹീം) പറഞ്ഞു: എന്റെ ജനമേ, തീർച്ചയായും ഞാൻ നിങ്ങൾ പങ്കുചേർക്കുന്നവയിൽനിന്ന് ഒഴിവാകുന്നു" (*അൽ അൻആം* 78). ഇതാണ് ഇബ്റാഹീം നബി(അ)യുടെ ദീൻ. "സ്വന്തം ആത്മാവിനെ വിഡ്ഢിയാക്കിയവനല്ലാതെ മറ്റാരാണ് ഇബ്റാഹീമിന്റെ മാർഗത്തോട് വിമുഖത കാണിക്കുക?" (*അൽബഖറ* 132). ഇബ്റാഹീം നബി(അ)യുടെ മാർഗം പിൻപറ്റാൻ അല്ലാഹു മനുഷ്യരോട് ആഹ്വാനം ചെയ്തിരിക്കുന്നു. "ഇബ്റാഹീമിലും അദ്ദേഹത്തിന്റെ കൂടെയുള്ളവരിലും തീർച്ചയായും നിങ്ങൾക്ക് നല്ല മാതൃകയുണ്ട്. അവർ അവരുടെ ജനതയോട് പറഞ്ഞ സന്ദർഭം. നിശ്ചയം ഞങ്ങൾ, നിങ്ങളിൽനിന്നും നിങ്ങൾ അല്ലാഹുവിനെ കൂടാതെ ഇബാദത്ത് ചെയ്തുകൊണ്ടിരിക്കുന്നവയിൽനിന്നും ഒഴിവായിരിക്കുന്നു. ഞങ്ങൾ നിങ്ങളിൽ അവിശ്വസിച്ചിരിക്കുന്നു. ഞങ്ങൾക്കും നിങ്ങൾക്കുമിടയിൽ ശത്രുതയും വിദ്വേഷവും എന്നന്നേക്കുമായി പ്രകടമായിരിക്കുന്നു; നിങ്ങൾ ഏകനായ അല്ലാഹുവിൽ വിശ്വസിക്കുന്നതുവരെ" (*അൽമുംതഹിന* 4).

# പ്രാർഥനയാണ് ഇബാദത്ത്

തീർച്ചയായും പ്രാർഥന തന്നെയാണ് ഇബാദത്ത്. ഇത് ഓരോ സത്യവിശ്വാസിയും അനുഭവിച്ചറിയുന്ന യാഥാർഥ്യമാണ്. ഇഹ–പര നന്മകൾ ലക്ഷ്യമാക്കി സത്യവിശ്വാസികൾ അല്ലാഹുവിങ്കലേക്ക് കൈകൾ ഉയർത്തി പ്രാർഥിക്കുന്നു. ഈ ആശയം ഊന്നിപ്പറയുന്ന ധാരാളം ഖുർആൻ സൂക്തങ്ങളും നബിവചനങ്ങളും നബികുടുംബത്തിലെ പണ്ഡിതന്മാരുടെ വചനങ്ങളുമുണ്ട്. ഇവയെല്ലാം, അല്ലാഹുവല്ലാത്തവരോട് പ്രാർഥിക്കുന്നത് അവരെ ദൈവമാക്കലാണെന്ന് പഠിപ്പിക്കുന്നു. നുഅ്മാനുബ്നു ബശീർ(റ), നബി(സ) മിമ്പറിൽ വെച്ച് പ്രസംഗിച്ചതായി ഇങ്ങനെ ഉദ്ധരിക്കുന്നു: "തീർച്ചയായും പ്രാർഥന തന്നെയാണ് ഇബാദത്ത്." എന്നിട്ടദ്ദേഹം 'നിങ്ങളുടെ രക്ഷിതാവ് പറഞ്ഞിരിക്കുന്നു: നിങ്ങൾ എന്നോട് പ്രാർഥിക്കൂ. ഞാൻ നിങ്ങൾക്ക് ഉത്തരം തരാം. എനിക്ക് ഇബാദത്ത് ചെയ്യാതെ അഹങ്കാരം നടിക്കുന്നവരാരോ, അവർ വഴിയെ നിന്ദ്യരായിക്കൊണ്ട് നരകത്തിൽ പ്രവേശിക്കുന്നതാണ്, തീർച്ച' (*ഗാഫിർ* 60) എന്ന സൂക്തമോതി.[5]

ഇമാം അലിയ്യുബ്നുൽ ഹുസൈൻ (സൈനുൽ ആബിദീൻ) അല്ലാഹുവുമായി നടത്തിയ സംഭാഷണമായി *അസ്സ്വഹീഫത്തുസ്സാജ്ജദിയ്യത്തുൽ കാമില*യിൽ ഇങ്ങനെ കാണാം: "അല്ലാഹുവേ, നീ പറഞ്ഞു: നിങ്ങൾ നന്ദി കാണിച്ചാൽ തീർച്ചയായും ഞാൻ നിങ്ങൾക്ക് (അനുഗ്രഹം) വർധിപ്പിച്ചുതരുന്നതാണ്. 'നിങ്ങൾ നന്ദികേട് കാണിക്കുകയാണെങ്കിൽ തീർച്ചയായും എന്റെ ശിക്ഷ കഠിനമായിരിക്കും' എന്ന് നിങ്ങളുടെ രക്ഷിതാവ് പ്രഖ്യാപിച്ച സന്ദർഭം. അല്ലാഹുവേ, നീ ഇങ്ങനെയും പറഞ്ഞു: "നിങ്ങൾ

എന്നെ വിളിച്ചു പ്രാർഥിക്കുക. ഞാൻ നിങ്ങൾക്ക് ഉത്തരം ചെയ്യാം. തീർച്ചയായും എനിക്കുള്ള ഇബാദത്തിൽനിന്ന് അഹങ്കാരം നടിക്കുന്നവർ നരകത്തിൽ നിന്ദ്യരായി പ്രവേശിക്കുന്നതാണ്. നിന്നോടുള്ള പ്രാർഥനയെ നീ ഇബാദത്തായും അതുപേക്ഷിക്കുന്നത് അഹങ്കാരമായും നീ വിശേഷിപ്പിച്ചു. പ്രാർഥന ഉപേക്ഷിക്കുന്നവർ നരകത്തിൽ പ്രവേശിക്കേണ്ടിവരുമെന്ന് താക്കീത് ചെയ്തു. ആയതിനാൽ, അവർ നിന്റെ ഔദാര്യത്തെ അനുസ്മരിച്ചു, നിന്റെ അനുഗ്രഹത്തിന് നന്ദി ചെയ്തു, നിന്റെ കൽപന പ്രകാരം അവർ നിന്നെ വിളിച്ചു പ്രാർഥിച്ചു, നിന്നിൽ നിന്ന് കൂടുതൽ ഔദാര്യം ലഭിക്കാനായി അവർ നിനക്കു വേണ്ടി സ്വദഖ ചെയ്തു."[6]

മീർസാ നൂരി ത്വബ്രിസി *മുസ്തദ്റകുൽ വസാഇൽ* എന്ന കൃതിയിൽ, ഖുത്ബുർറാവന്ദിയുടെ *ദഅ്വാത്തിൽ* നബി(സ)യിൽനിന്ന് ഇങ്ങനെ ഉദ്ധരിക്കുന്നു: "ഖുർആൻ കഴിഞ്ഞാൽ എന്റെ സമുദായത്തിന്റെ ഏറ്റവും ശ്രേഷ്ഠമായ ഇബാദത്ത് പ്രാർഥനയായിരുന്നു". എന്നിട്ടദ്ദേഹം ഗാഫിർ അറുപതാം സൂക്തമോതി.[7]

അബൂ ജഅ്ഫറിൽ ബാഖിറിൽനിന്ന് കലീനി, *അൽകാഫീ*യിൽ ഉദ്ധരിക്കുന്നു: "ഗാഫിർ 60-ാം സൂക്തം പ്രാർഥനയെക്കുറിച്ചാണ്. ഇബാദത്തുകളിൽ ഏറ്റവും ശ്രേഷ്ഠം പ്രാർഥനയാണ്."[8]

ജഅ്ഫറുസ്സ്വാദിഖിൽനിന്ന് കലീനി *അൽ കാഫീ*യിലും ഹുർറുൽ ആമിലി *വസാഇലുശ്ശീഅ*യിലും ഉദ്ധരിക്കുന്നു: "തീർച്ചയായും പ്രാർഥന തന്നെയാണ് ഇബാദത്ത്."[9] അബൂജഅ്ഫറുൽ ബാഖിർ പ്രസ്താവിക്കുന്നു: ''ഇബാദത്തുകളിൽ ഏറ്റവും ശ്രേഷ്ഠം പ്രാർഥനയാണ്.''[10] ത്വൂസിയുടെ *തഹ്ദീബുൽ അഹ്കാമിൽ* ഇബ്നു അമ്മാറിൽനിന്ന് ഉദ്ധരിക്കുന്നു: ഞാൻ ജഅ്ഫറുസ്സ്വാദിഖിനോട് ചോദിച്ചു: "രണ്ടു പേർ ഒരേസമയത്ത് നമസ്കാരം ആരംഭിച്ചു. ഒരാൾ ഖുർആൻ ഓതി. അയാളുടെ പ്രാർഥനയേക്കാൾ കൂടുതലായിരുന്നു പാരായണം. മറ്റെയാൾ പ്രാർഥിച്ചു. പാരായണത്തേക്കാൾ കൂടുതലായിരുന്നു അയാളുടെ പ്രാർഥന. ഇരുവരും ഒരേ സമയത്ത് തന്നെ നമസ്കാരത്തിൽനിന്ന് വിരമിച്ചു. ഇവരിൽ ആരാണ് ഏറ്റവും ശ്രേഷ്ഠൻ?"

അദ്ദേഹം പറഞ്ഞു: “എല്ലാവരിലും ശ്രേഷ്ഠതയുണ്ട്. എല്ലാവരും നല്ലവരാണ്.” ഞാൻ: “ഇരുവരും നല്ലവരാണെന്ന് എനിക്കറിയാം. ശ്രേഷ്ഠരാണെന്നുമറിയാം.'' അപ്പോൾ അദ്ദേഹം പറഞ്ഞു: “പ്രാർഥനയാണ് ഏറെ ശ്രേഷ്ഠം.”

“നിങ്ങൾ എന്നെ വിളിച്ചു പ്രാർഥിക്കുക, ഞാൻ നിങ്ങൾക്ക് ഉത്തരം ചെയ്യാമെന്ന് നിങ്ങളുടെ റബ്ബ് പറഞ്ഞിരിക്കുന്നു..............” എന്ന സൂക്തം താങ്കൾ കേട്ടിട്ടില്ലേ? ദൈവമാണ, അതാണ് ഇബാദത്ത്, അതാണ് ശ്രേഷ്ഠം. അതുതന്നെയാണ് ഏറെ ശ്രേഷ്ഠം, അതുതന്നെയല്ലേ ഇബാദത്ത്?! ദൈവമാണ! അതാണ് ഇബാദത്ത്, അതുതന്നെയല്ലേ ഏറ്റവും ശക്തം? അതെ, അതുതന്നെയാണ് ശക്തം!”[11]

സുദൈറിൽനിന്ന് നിവേദനം: ഞാൻ അബൂജഅ്ഫറുൽ ബാഖിറിനോട് ചോദിച്ചു: “ഏത് ഇബാദത്താണ് ഏറെ ശ്രേഷ്ഠം?” അദ്ദേഹം: “അല്ലാഹുവിനോട് ചോദിക്കുകയും അവങ്കലുള്ളത് ആവശ്യപ്പെടുകയും ചെയ്യുന്നതിനേക്കാൾ ശ്രേഷ്ഠമായി മറ്റൊന്നുമില്ല. അല്ലാഹുവിനോട് ചോദിക്കാനും അവന് ഇബാദത്ത് ചെയ്യാനും തയാറില്ലാത്ത അഹങ്കാര മനസ്കരാണ് അല്ലാഹുവിങ്കൽ ഏറ്റവും വെറുക്കപ്പെട്ടവർ”[12]

അബൂജഅ്ഫർ ബാഖിറിൽനിന്ന് അബൂ ഹംസ ഉദ്ധരിക്കുന്നു: ‘കരാർ പൂർത്തീകരിച്ച ഇബ്റാഹീം’ എന്ന ഖുർആൻ സൂക്തത്തിന്റെ വിവക്ഷ എന്താണ്? അബൂജഅ്ഫർ: ഇബ്റാഹീം നബി(അ) പ്രഭാതവേളയിൽ ‘നേരം പുലർന്നു, എന്റെ നാഥൻ സ്തുത്യർഹനാണ്. നേരം പുലർന്നു, ഞാൻ അല്ലാഹുവിൽ ഒന്നിനെയും പങ്കുചേർക്കില്ല, ഞാൻ അവനോടൊപ്പം മറ്റൊരു ദൈവത്തെയും പ്രാർഥിക്കില്ല’ എന്ന് പറയാറുണ്ടായിരുന്നു.[13] മറ്റൊരിക്കൽ ‘ഏത് ഇബാദത്താണ് ഏറെ ശ്രേഷ്ഠം?’ എന്ന ചോദ്യത്തിന് ‘അല്ലാഹുവിനോട് ചോദിക്കുന്നതിനേക്കാൾ ശ്രേഷ്ഠമായ ഇബാദത്തില്ല’ എന്നായിരുന്നു മറുപടി.[14]

മേൽ പ്രസ്താവനകളെല്ലാം പ്രാർഥന ഇബാദത്താണെന്നും അല്ലാഹു അല്ലാത്തവരോട് പ്രാർഥിക്കുന്നത് അവർക്ക് ഇബാദത്ത് ചെയ്യലാണെന്നും വ്യക്തമായി പഠിപ്പിക്കുന്നു.

## പ്രവാചകന്മാർ പ്രഖ്യാപിച്ചത് അതാണ്, താങ്കളുടെ നിലപാടെന്ത്?

ഇബ്റാഹീം നബി(അ), വിഗ്രഹപൂജയും വിഗ്രഹബലിയും തെറ്റാണെന്ന് തന്റെ സമുദായത്തെ ഉദ്ബോധിപ്പിച്ചു. 'അദ്ദേഹം പറഞ്ഞു: നിങ്ങൾക്ക് എന്തെങ്കിലും ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിയാത്ത, അല്ലാഹുവിനെ കൂടാതെയുള്ളവക്കാണോ നിങ്ങൾ ഇബാദത്തെടുക്കുന്നത്?" (*അൽ അമ്പിയാഅ്* 66). മുഹമ്മദ് നബി(സ)യോട് സ്വജനതയോട് പ്രഖ്യാപിക്കാനായി അല്ലാഹു പറയുന്നു: "(നബിയേ, പറയുക) എന്റെ സ്വന്തം ദേഹത്തിന് തന്നെ ഉപകാരമോ ഉപദ്രവമോ വരുത്തൽ എന്റെ അധീനതയിൽ പെട്ടതല്ല. അല്ലാഹു ഉദ്ദേശിച്ചതൊഴികെ. എനിക്ക് അദൃശ്യകാര്യമറിയാമായിരുന്നുവെങ്കിൽ ഞാൻ ധാരാളം ഗുണം നേടിയെടുക്കുമായിരുന്നു. തിന്മ എന്നെ ബാധിക്കുകയുമില്ലായിരുന്നു. ഞാനൊരു താക്കീതുകാരനും വിശ്വസിക്കുന്ന ജനങ്ങൾക്ക് സന്തോഷമറിയിക്കുന്നവനും മാത്രമാണ്." (*അൽ അഅ്റാഫ്* 188). ഈ സൂക്തം വിശദീകരിച്ചുകൊണ്ട്, ഫദ്ലുബ്നുൽ ഹസൻ ത്വബ്രിസി എഴുതുന്നു: "ഞാൻ എനിക്ക് ഒന്നും അധീനപ്പെടുത്തുന്നില്ല എന്ന ഭാഗം, അടിമത്ത ഭാവം ശക്തമായി പ്രകടിപ്പിക്കുന്നു. അതായത്, ഞാൻ ദുർബലനായ അടിമയാണ്, എനിക്ക് ഉപകാരമോ ഉപദ്രവമോ വരുത്താൻ എനിക്ക് സാധ്യമല്ല. എന്റെ ഉടമസ്ഥനായ അല്ലാഹുവിനു മാത്രമേ എനിക്ക് ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിയുകയുള്ളൂ. എനിക്ക് അദൃശ്യം അറിയാൻ കഴിഞ്ഞിരുന്നുവെങ്കിൽ എന്റെ അവസ്ഥ ഇപ്പോഴുള്ളതിൽനിന്ന് വ്യത്യസ്തമാകുമായിരുന്നു. അങ്ങനെയെങ്കിൽ ധാരാളം അനുഗ്രഹങ്ങൾ

നേടിയെടുക്കാനും ഉപദ്രവങ്ങൾ ഒഴിവാക്കാനും എനിക്ക് കഴിയുമായിരുന്നു. ചിലപ്പോൾ ജയിക്കുകയും ചിലപ്പോൾ തോൽക്കുകയും ചെയ്യുമായിരുന്നില്ല. വ്യാപാരരംഗത്ത് നഷ്ടങ്ങൾ സംഭവിക്കുമായിരുന്നില്ല, എപ്പോഴും ലാഭം നേടാൻ കഴിയുമായിരുന്നു. മുന്നറിയിപ്പുകാരനും സുവാർത്താദായകനുമായി നിയോഗിതനായ ദൈവദാസൻ മാത്രമാണ് ഞാൻ.[15]

ശൈഖ് മുഹമ്മദ് ജവാദ് തന്റെ *അൽ കാശിഫ്* എന്ന തഫ്സീറിൽ എഴുതുന്നു: "എനിക്കുതന്നെ ഉപകാരമോ ഉപദ്രവമോ ചെയ്യാൻ എന്നാലാവില്ല." എന്നത്, തങ്ങളുടെ പ്രവാചകനായ നബിയെ പറ്റി മുസ്ലിംകളുടെ വിശ്വാസമാണ്. മറ്റുള്ളവർക്ക് ഉപകാരം ചെയ്യുന്നതു പോയിട്ട് തനിക്ക് തന്നെയും അത് ലഭ്യമാക്കാൻ തന്നാൽ സാധ്യമല്ലെന്ന് സാരം. നബി(സ)യെ കുറിച്ച് സത്യവിശ്വാസികൾ പുലർത്തേണ്ടുന്ന ഈ വിശ്വാസം ഏകദൈവാദർശത്തിന്റെ അനിവാര്യ താൽപര്യമാണ്. 'ഗൈബ്' എന്ന പദം 'അദൃശ്യം' എന്ന ആശയം മാത്രമല്ല, അദൃശ്യം അല്ലാഹുവിനു മാത്രമാണെന്ന ആശയത്തെയും പ്രതിനിധീകരിക്കുന്നുണ്ട്. ഇതോടൊപ്പം, മനുഷ്യരിൽ അല്ലാഹുവിനോട് ഏറ്റവും അടുത്തയാളായ അഥവാ പ്രവാചകൻ(സ), അദൃശ്യ കാര്യങ്ങൾക്കു മുമ്പിൽ താനും മറ്റു മനുഷ്യരും തമ്മിൽ അന്തരമില്ലെന്ന് കൂടി പ്രകാശിപ്പിക്കുന്നുണ്ട്. ഇക്കാര്യം പ്രഖ്യാപിക്കുക മാത്രമല്ല, സ്വാനുഭവത്തിലൂടെ തെളിയിക്കുകയും ചെയ്യുന്നു. അതായത്, മുഹമ്മദ് നബി(സ)ക്ക് അദൃശ്യം അറിയാൻ കഴിയുമായിരുന്നുവെങ്കിൽ കാര്യങ്ങളുടെ പരിണതി അറിയാൻ കഴിയുമായിരുന്നു. ശുഭപര്യവസായിയായ കാര്യങ്ങളിൽ ശ്രദ്ധയൂന്നുമായിരുന്നു. വിനാശകരമായ പരിണതികൾക്കിടയാക്കാവുന്ന കാര്യങ്ങളിൽ നിന്ന് വിട്ടുനിൽക്കുമായിരുന്നു. അഹിതകരമായ ഒന്നും ജീവിതത്തിൽ സംഭവിക്കുമായിരുന്നില്ല. അല്ലാഹുവിങ്കൽ സമീപസ്ഥനായ പ്രവാചകനായിട്ടും മുഹമ്മദ് നബി(സ)ക്ക് അദൃശ്യകാര്യങ്ങൾ അറിയില്ലേ എന്ന് ആരെങ്കിലും അന്വേഷിച്ചാൽ 'വിശ്വസിക്കുന്ന ജനതക്ക് മുന്നറിയിപ്പുകാരനും സുവാർത്താദായകനും മാത്രമാണ് ഞാൻ' എന്നു പറയാനാണ് അല്ലാഹുവിന്റെ നിർദേശം. അദ്ദേഹം അല്ലാ

ഹുവിന്റെ ദൂതനാണ്. അതിൽ സംശയമേയില്ല. പക്ഷേ, അദ്ദേഹ ത്തിന്റെ ഉത്തരവാദിത്വം ജനങ്ങൾക്ക് സന്ദേശമെത്തിക്കുക, ധിക്ക രിക്കുന്നവർക്ക് ശിക്ഷയുണ്ടെന്ന് മുന്നറിയിപ്പ് നൽകുക, അനുസരി ക്കുന്നവർക്ക് പ്രതിഫലമുണ്ടെന്ന് സുവാർത്ത നൽകുക എന്നതി ലൊതുങ്ങുന്നു. എന്നാൽ, അദൃശമറിയുക, ഉപകാരവും ഉപദ്ര വവും ചെയ്യുക എന്നിവയെല്ലാം അല്ലാഹുവിന്റെ മാത്രം നിയന്ത്ര ണത്തിലുള്ളതാണ്.[16] തനിക്ക് ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിയുകയില്ലെന്ന് ജനങ്ങളോട് പറയാൻ അല്ലാഹു നബി(സ) യോട് കൽപിച്ചിട്ടുണ്ട്. '(നബിയേ താങ്കൾ) പറയുക! ഞാൻ എന്റെ നാഥനെ മാത്രമേ വിളിച്ചു പ്രാർഥിക്കുന്നുള്ളൂ. ഞാൻ അവ നിൽ ഒന്നിനെയും പങ്കുചേർക്കില്ല. പറയുക, നിങ്ങൾക്ക് ഉപദ്രവം ചെയ്യുക എന്നതോ (നിങ്ങളെ) നേർവഴിയിലാക്കുക എന്നതോ എന്റെ അധീനതയിലല്ല' (*അൽജിന്ന്* 20,21).

ശൈഖ് ത്വൂസീ തന്റെ ഖുർആൻ വ്യാഖ്യാന ഗ്രന്ഥമായ *അത്തിബ്‌യാനിൽ* എഴുതുന്നു: "പ്രായപൂർത്തിയായവരോട് ഇങ്ങനെ പറയാനായി അല്ലാഹു തന്റെ പ്രവാചകനോട് കൽപിച്ചു: നിങ്ങൾക്ക് വന്നുഭവിക്കാവുന്ന ഉപദ്രവങ്ങൾ തടു ക്കാൻ എന്നാൽ കഴിവില്ല. നിങ്ങൾക്ക് നന്മകൾ ലഭ്യമാക്കാനും എനിക്ക് സാധ്യമല്ല. അതിന് അല്ലാഹുവിനു മാത്രമേ കഴിവുള്ളൂ. നിങ്ങളെ നന്മയിലേക്കും സന്മാർഗത്തിലേക്കും ക്ഷണിക്കാൻ മാത്രമേ എനിക്ക് കഴിവുള്ളൂ. അത് നിങ്ങൾ സ്വീകരിച്ചാൽ നിങ്ങൾ പുണ്യപ്രാപ്തരാവും. തള്ളിക്കളഞ്ഞാലോ നിങ്ങൾ ശിക്ഷാവിധേയരാവും. തുടർന്ന് അല്ലാഹു ഇത്രയും പറഞ്ഞു: (ന ബിയേ) പറയുക! അല്ലാഹുവിന്റെ ശിക്ഷയിൽനിന്ന് ഒരാളും എനിക്ക് അഭയം നൽകുകയേ ഇല്ല, തീർച്ച. അവനു പുറമെ ഒരു അഭയസ്ഥാനവും ഞാൻ ഒരിക്കലും കണ്ടെത്തുകയുമില്ല" (*അൽജിന്ന്* 22)[17]

ശൈഖ് ത്വബ്‌രിസി എഴുതുന്നു: "അതായത്, നിങ്ങളിൽനിന്ന് ഉപദ്രവത്തെ തടുക്കാൻ എന്നാൽ കഴിയില്ല. നിങ്ങൾക്ക് നന്മ ചെയ്യാനും എനിക്ക് സാധ്യമല്ല. അതെല്ലാം അല്ലാഹുവിന്റെ കഴി വിന്നധീനമാണ്. ദൂതനായ എന്റെ ബാധ്യത സന്ദേശമെത്തിക്കലും

ഇസ്ലാമിലേക്ക് ക്ഷണിക്കലുമാണ്. പ്രവാചകന്റെ ഭാഗത്തുനിന്നുള്ള അടിമത്ത പ്രഖ്യാപനവും സമസ്ത കഴിവുകളും അല്ലാഹുവിനാണെന്ന തുറന്ന സമ്മതവുമാണത്.[18]

## നബി കുടുംബം ഈ വസ്തുത തുറന്നു പ്രഖ്യാപിച്ചിട്ടുണ്ട്

ഇമാം ജഅ്ഫറുസ്സ്വാദിഖ് ഇക്കാര്യം ഇങ്ങനെ തുറന്നു പ്രഖ്യാപിക്കുന്നു: "ദൈവമാണ, ഞങ്ങൾ ദാസന്മാർ മാത്രമാണ്..... ഞങ്ങൾക്ക് ഉപകാരം ചെയ്യാനോ ഉപദ്രവം ചെയ്യാനോ കഴിയില്ല. ഞങ്ങൾക്ക് കരുണ ലഭിക്കുന്നുവെങ്കിൽ അത് അല്ലാഹുവിന്റെ കരുണയാണ്, ഞങ്ങൾ ശിക്ഷിക്കപ്പെടുന്നുവെങ്കിൽ ഞങ്ങളുടെ കുറ്റങ്ങൾ കാരണമായാണ്. ദൈവമാണ, അല്ലാഹുവിനെതിരെ ഒരു തെളിവും ഞങ്ങൾക്ക് സമർപ്പിക്കാനില്ല. അല്ലാഹുവിനോട് നിരപരാധിത്വം സമർപ്പിക്കാൻ ഞങ്ങളുടെ പക്കൽ ഒന്നുമില്ല. തീർച്ചയായും ഞങ്ങൾ മരിക്കുകയും മറമാടപ്പെടുകയും പുനരുജ്ജീവിപ്പിക്കപ്പെടുകയും അല്ലാഹുവിന്റെ സന്നിധിയിൽ നിർത്തപ്പെടുകയും ചോദ്യം ചെയ്യപ്പെടുകയും ചെയ്യും.... അല്ലാഹുവിന്റെ ദൂതന്റെ സന്താന പരമ്പരയിൽ പിറന്നവനാണ് ഞാൻ എന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. പക്ഷേ, അല്ലാഹുവിൽനിന്ന് ഒഴിഞ്ഞുമാറാനുള്ള ഒന്നും എന്റെ വശമില്ല. ഞാൻ അനുസരിച്ചാൽ അവൻ എന്നെ അനുഗ്രഹിക്കും. ധിക്കരിച്ചാലോ, അവൻ എന്നെ കഠിനമായി ശിക്ഷിക്കും.'[19] അല്ലാഹുവേ, നീ ഞങ്ങളെ പരീക്ഷിക്കരുതേ, ഞങ്ങളുടെ ശത്രുക്കളെ നീ സന്തോഷിപ്പിക്കരുതേ, നീയാണ് ഉപകാരം ചെയ്യുന്നവനും ഉപദ്രവം ചെയ്യുന്നവനും.[20]

ജഅ്ഫറുസ്സ്വാദിഖിന്റെ പൗത്രൻ ഇമാം രിദാ തന്റെ പ്രാർഥനയിൽ, 'അല്ലാഹുവേ, എനിക്ക് യാതൊരു കഴിവുമില്ല, നിന്നാലല്ലാതെ എനിക്ക് ഒരു ശേഷിയുമില്ല' എന്ന് പ്രാർഥിക്കാറുണ്ടായിരുന്നു. ഞങ്ങൾക്ക് ഞങ്ങൾ അവകാശപ്പെടാത്ത കഴിവുകളുണ്ടെന്ന് വാദിക്കുന്നവരിൽനിന്ന് ഞാൻ ഒഴിഞ്ഞുമാറുന്നു. ഞങ്ങൾ ഞങ്ങ

ളെപ്പറ്റി അവകാശപ്പെടാത്തത് ഞങ്ങളെ പറ്റി പ്രചരിപ്പിക്കുന്നവരിൽനിന്ന് ഞങ്ങൾ ഒഴിഞ്ഞുമാറുന്നു. അല്ലാഹുവേ, നിന്റേതാണ് സൃഷ്ടി, നിന്റേതുതന്നെയാണ് ശാസന, നിനക്കു മാത്രം ഞങ്ങൾ ഇബാദത്ത് ചെയ്യുന്നു, നിന്നോട് മാത്രം സഹായം തേടുന്നു. അല്ലാഹുവേ, നീയാണ് ഞങ്ങളുടെ സ്രഷ്ടാവ്; ഞങ്ങളുടെ പൂർവപിതാക്കളുടെയും. അല്ലാഹുവേ, നിനക്കല്ലാതെ ആരാധ്യതയും രക്ഷാകർതൃത്വവും ചേരില്ല. നിന്റെ മഹത്വത്തെ ചെറുതാക്കിയ ക്രൈസ്തവരെ ശപിക്കുക.'

അല്ലാഹുവേ, ഞങ്ങൾ നിന്റെ അടിമകളാണ്. അടിമകളുടെ മക്കളാണ്. ഉപകാരമോ ഉപദ്രവമോ ചെയ്യാനോ, ജീവിപ്പിക്കാനോ മരിപ്പിക്കാനോ പുനർജീവിപ്പിക്കാനോ ഞങ്ങൾക്ക് കഴിവില്ല. ഞങ്ങളെക്കുറിച്ച് റബ്ബുകളാണെന്ന് ആരെങ്കിലും വാദിക്കുന്നുണ്ടെങ്കിൽ ഞങ്ങൾ അതിൽനിന്ന് ഒഴിഞ്ഞുമാറുന്നു. സൃഷ്ടിക്കുന്നതും ആഹാരം തരുന്നതും ഞങ്ങളാണെന്ന് ഞങ്ങളെപ്പറ്റി ആരെങ്കിലും വാദിക്കുന്നുവെങ്കിൽ, ഈസാനബി ക്രൈസ്തവരിൽനിന്ന് ഒഴിഞ്ഞുമാറിയതുപോലെ ഞങ്ങൾ ഒഴിഞ്ഞുമാറുന്നു. അല്ലാഹുവേ, ഞങ്ങൾ അങ്ങനെ വാദിച്ചിട്ടില്ല. ആയതിനാൽ, ജനങ്ങൾ പറയുന്നതിന്റെ പേരിൽ നീ ഞങ്ങളെ പിടികൂടരുത്."[21]

# തവസ്സുൽ വേറെ, ഇസ്തിഗാസ വേറെ

നമ്മിൽ പലരും പല വലിയ തെറ്റുകളും ചെയ്യുന്നു. അതേക്കുറിച്ചന്വേഷിച്ചാൽ ന്യായീകരണങ്ങൾ ഉന്നയിച്ചും ചെയ്തത് ശരിയാണെന്ന് സ്ഥാപിച്ചും രക്ഷപ്പെടാൻ ശ്രമിക്കുന്നു. നമ്മിൽ പലരുടെയും നിലപാടുകൾ വൈകാരികമാണ്; തെളിവുകളിലധിഷ്ഠിതമല്ല. നബിയോടും നബി കുടുംബത്തോടും സ്വഹാബികളോടും മറ്റും അദൃശ്യമാർഗേണ രക്ഷിക്കാനായി സഹായാർഥന നടത്തുന്നതിനെ വിമർശിക്കുന്നത് അവരോടുള്ള നിന്ദയായാണ് ചിലർ മനസ്സിലാക്കുന്നത്. എത്ര വിദൂരമാണിത്തരം അഭിപ്രായ പ്രകടനങ്ങൾ! അവരെ സ്നേഹിക്കാനും അവർക്ക് വേണ്ടി ജീവൻ ബലിയർപ്പിക്കാനും തയാറായവരല്ലേ നാം.

എല്ലാ സജീവ ഹൃദയങ്ങളും അല്ലാഹുവിനെയും അവന്റെ ദൂതനെയും നബികുടുംബത്തെയും സ്വഹാബികളെയും സ്നേഹിക്കുന്നവരാണ്. അതേസമയം, സ്നേഹിക്കുകയെന്നാൽ അവരെ ദൈവമാക്കുക എന്നല്ല. നബിയെയും നബികുടുംബത്തെയും സ്വഹാബികളെയും സ്നേഹിക്കുക എന്നാൽ അവരെ ആരാധിക്കണമെന്നല്ല.

ക്രൈസ്തവർ യേശുവിനെയും മാതാവ് മർയമിനെയും വിളിച്ചു പ്രാർഥിക്കുന്നത് മുസ്‌ലിംകൾ ഗുരുതരമായ തെറ്റായി മനസ്സിലാക്കുന്നു. നബിയെയും നബികുടുംബത്തെയും സംബന്ധിച്ചും ഇതേവിധം വിശ്വസിക്കുന്നതും മഹാ കുറ്റം തന്നെയാണ്. ഞാൻ എന്റെ ഒരനുഭവം പറയാം: ഒരിക്കൽ ഞാൻ യാത്രക്കായി കാറിൽ കയറി ഇരുന്നു. എന്റെ അടുത്തുണ്ടായിരുന്ന ഉമ്മയുടെ കൂട്ടുകാരി, 'ഞാൻ അല്ലാഹുവിലും മുഹമ്മദിലും ഭരമേൽപിച്ചു' എന്ന് പറഞ്ഞു. ഞാൻ പറഞ്ഞു: 'അല്ലാഹുവിൽ ഭരമേൽപിച്ചു' എന്നു പറയുക. മുഹമ്മദ് നബി(സ) നമുക്ക് ഏറ്റവും പ്രിയങ്കരൻ തന്നെ, പക്ഷേ അദ്ദേഹം ഒരു സൃഷ്ടിമാത്രമാണ്. അദ്ദേഹത്തിൽ

ഭരമേൽപിക്കാൻ പറ്റില്ല. ഭരമേൽപിക്കുന്നത് അല്ലാഹുവിൽ മാത്ര മായിരിക്കണം. അപ്പോൾ അവർ പറഞ്ഞു: 'ഞാൻ അല്ലാഹുവിലും പിന്നെ മുഹമ്മദ് നബിയിലും ഭരമേൽപിച്ചു'. ഇത് കേട്ട് ഞാൻ പുഞ്ചിരിച്ചു. 'ഞാൻ അല്ലാഹുവിലും യേശുവിലും ഭരമേൽപിച്ചു, അല്ലാഹുവിലും പിന്നെ യേശുവിലും ഭരമേൽപിച്ചു എന്നു പറ ഞ്ഞാൽ ശരിയാകുമോ?' അവർ: 'ഇല്ല. അത് പറ്റില്ല.' ഞാൻ: 'എന്തുകൊണ്ട്? എന്താണ് വ്യത്യാസം?' മറുപടി പറയാൻ പ്രയാ സപ്പെട്ടു.

ഞാൻ: 'ഈസാനബി(അ) പ്രവാചകനല്ലേ?'

അവർ: 'അതേ. പക്ഷേ, അദ്ദേഹത്തിൽ ഭരമേൽപിക്കാൻ പറ്റി ല്ല.'

ഞാൻ: 'മുഹമ്മദും ഈസായും അല്ലാഹുവിന്റെ പ്രവാചക ന്മാരാണ്. പ്രവാചകന്മാർ പ്രഖ്യാപിച്ചതായി ഖുർആൻ ഉദ്ധരി ക്കുന്നു: "അവരുടെ ദൂതന്മാർ അവരോട് പറഞ്ഞു: ഞങ്ങൾ നിങ്ങ ളെപ്പോലുള്ള മനുഷ്യർ മാത്രമാണ്. പക്ഷേ, അല്ലാഹു തന്റെ ദാസ ന്മാരിൽ താൻ ഉദ്ദേശിക്കുന്നവർക്ക് ഔദാര്യം ചെയ്യുന്നു. അല്ലാഹുവിന്റെ അനുവാദമില്ലാതെ വല്ല തെളിവും കൊണ്ടുവ രാൻ ഞങ്ങൾക്കാവില്ല. അതുകൊണ്ട് സത്യവിശ്വാസികൾ അല്ലാ ഹുവിൽ ഭരമേൽപിക്കട്ടെ. അല്ലാഹുവാണ് ഞങ്ങൾക്ക് മാർഗം കാണിച്ചുതന്നതെന്നിരിക്കെ ഞങ്ങൾ എന്തുകൊണ്ട് അല്ലാഹു വിൽ ഭരമേൽപിക്കാതിരിക്കണം. നിങ്ങൾ ഞങ്ങളെ പീഡിപ്പിക്കു ന്നത് ഞങ്ങൾ ക്ഷമിക്കുക തന്നെ ചെയ്യും. ആയതിനാൽ, ഭര മേൽപിക്കുന്നവർ അല്ലാഹുവിൽ ഭരമേൽപിക്കട്ടെ" (*ഇബ്റാഹീം* 10,11). യഅ്ഖൂബ് നബി തന്റെ മക്കളോടായി പറയുന്നു: "അല്ലാഹു വിങ്കൽനിന്ന് ഉണ്ടാകുന്ന യാതൊന്നും തടുക്കാൻ എനിക്ക് കഴിയി ല്ല. വിധികർതൃത്വം അല്ലാഹുവിന് മാത്രമാകുന്നു. അവന്റെ മേൽ ഞാൻ ഭരമേൽപിച്ചിരിക്കുന്നു. അവന്റെ മേൽതന്നെയാണ് ഭര മേൽപിക്കുന്നവർ ഭരമേൽപിക്കേണ്ടത്" (*യൂസുഫ്* 67). ഇത് കേട്ട പ്പോൾ, ഉമ്മയുടെ കൂട്ടുകാരി തന്റെ നിലപാട് മാറ്റാൻ തയാറായി. പിന്നീടൊരിക്കലും അവർ അല്ലാഹു അല്ലാത്തവരിൽ ഭരമേൽപി ക്കുകയോ അവനല്ലാത്തവരോട് സഹായം തേടുകയോ ചെയ്തി

ട്ടില്ല.

സൃഷ്ടികളോട് സഹായം തേടുന്നത്, നബിയുടെയോ പുണ്യവാന്മാരുടെയോ ബർക്കത്തുകൾ കൊണ്ട് ഇടതേട്ടം (തവസ്സുൽ) നടത്തുന്നതുപോലെയാണെന്ന് ചിലർ മനസ്സിലാക്കുന്നു. ഇവിടെ ഞാൻ ഒരു ചോദ്യം ചോദിക്കട്ടെ! 'മുഹമ്മദേ എന്നെ കാക്കേണമേ', 'അലിയേ എന്നെ കാക്കേണമേ', 'മഹ്ദീ എന്നെ രക്ഷിക്കേണമേ', 'ജീലാനീ എന്നെ സഹായിക്കേണമേ' എന്നൊക്കെ പ്രാർഥിക്കുമ്പോൾ അവർ അല്ലാഹുവെ കുറിച്ച് ചിന്തിച്ചിരുന്നുവോ, അതോ തങ്ങൾ വിളിച്ചു പ്രാർഥിച്ച വ്യക്തിത്വങ്ങളിലായിരുന്നോ അവരുടെ ശ്രദ്ധ? അല്ലാഹുവേതര വ്യക്തിത്വങ്ങളിലായിരുന്നു എന്നത് തീർച്ച. 'ഒരാളുടെയും അകത്ത് അല്ലാഹു രണ്ട് ഹൃദയങ്ങൾ ഉണ്ടാക്കിവെച്ചിട്ടില്ല' (*അൽഅഹ്സാബ്* 4).

'അല്ലാഹുവേ, മുഹമ്മദ് നബിയുടെ ജാഹ് കൊണ്ട് ഞാൻ നിന്നോട് ചോദിക്കുന്നു', 'അല്ലാഹുവേ, നിന്റെ നബിയുടെ ജാഹ് കൊണ്ട് എന്റെ പ്രയാസം നീ ദൂരീകരിക്കേണമേ', 'നബിയുടെയും നബികുടുംബത്തിന്റെയും ഹഖ് കൊണ്ട് എനിക്ക് നീ പൊറുത്തു തരേണമേ' [22] മുതലായ വാചകങ്ങളും, 'അലിയേ, എന്നെ താങ്കൾ രക്ഷിക്കേണമേ', 'അല്ലാഹുവിന്റെ ദൂതരേ, എന്നെ സഹായിക്കേണമേ' മുതലായ വാചകങ്ങളും തമ്മിൽ ഭീമമായ അന്തരമുണ്ട്. രണ്ടാമത് പറഞ്ഞതരം വാചകങ്ങൾ ബഹുദൈവവിശ്വാസപരമാണ്.

അല്ലാഹുവിന് മാത്രം കഴിയുന്ന കാര്യങ്ങൾ സൃഷ്ടികളോട് ആവശ്യപ്പെടുന്ന തരത്തിലുള്ള വാചകങ്ങൾ ഖുർആനിനും സുന്നത്തിനും നബികുടുംബത്തിലെ പണ്ഡിതന്മാരുടെ നിലപാടുകൾക്കും വിരുദ്ധമാണ്.

# അല്ലാഹുവിനും മനുഷ്യനുമിടയിൽ മധ്യവർത്തിയില്ല

ജനങ്ങളുടെ ഭാഗത്തുനിന്നുയർന്നുവന്ന ധാരാളം ചോദ്യങ്ങൾക്ക് അല്ലാഹുവിന്റെ ഭാഗത്തുനിന്ന് മറുപടികൾ എന്ന നിലയിൽ ഖുർആനിൽ വന്നിട്ടുണ്ട്.[22] 'അല്ലാഹുവേ, മുഹമ്മദ് നബിയെ കൊണ്ട് ഞാൻ നിന്നോട് ഇടതേടുന്നു', 'അല്ലാഹുവേ, മുഹമ്മദ് നബിയുടെ ജാഹ് കൊണ്ട് നിന്നോട് ഞാൻ ചോദിക്കുന്നു' മുതലായ രീതികളിൽ പ്രാർഥിക്കുന്നത് സംബന്ധിച്ച് പഴയകാലം മുതൽക്കെ മുസ്‌ലിംകൾക്കിടയിൽ അഭിപ്രായ വ്യത്യാസമുണ്ട്. അത് ബിദ്അത്താണെന്നല്ലാതെ, ശിർക്കാണെന്ന് എതിർത്തവരാരും പറഞ്ഞിട്ടില്ല. ഖുർആനിലും സുന്നത്തിലും കാണുന്ന തരത്തിൽ ഇബാദത്തുകളെടുക്കുക എന്നതാണ് ഇസ്‌ലാമിക നയം.

സൂക്തങ്ങൾ കാണാം:

1. "(നബിയേ) നിന്നോടവർ ചന്ദ്രക്കലകളെ പറ്റി ചോദിക്കുന്നു. പറയുക: മനുഷ്യരുടെ ആവശ്യങ്ങൾക്കും ഹജ്ജ് തീർഥാടനത്തിനും കാല നിർണയത്തിനുമുള്ള ഉപാധികളാകുന്നു അവ..." (*അൽബഖറ* 189).

2. "(നബിയേ), അവർ നിന്നോട് ചോദിക്കുന്നു: അവരെന്താണ് ചെലവഴിക്കേണ്ടതെന്ന്. നീ പറയുക: നിങ്ങൾ നല്ലതെന്ത് ചെലവഴിച്ചാലും, മാതാപിതാക്കൾക്കും അടുത്ത ബന്ധുക്കൾക്കും അനാഥർക്കും അഗതികൾക്കും വഴിപോക്കന്മാർക്കും വേണ്ടിയാണ് ചെയ്യേണ്ടത്...." (*അൽബഖറ* 215)

3. "(നബിയെ) വിലക്കപ്പെട്ട മാസത്തിൽ യുദ്ധം ചെയ്യുന്നതിനെപ്പറ്റി അവർ നിന്നോട് ചോദിക്കുന്നു. പറയുക: ആ മാസത്തിൽ യുദ്ധം ചെയ്യുന്നത് കടുത്ത അപരാധം തന്നെയാണ്...." (*അൽബഖറ* 217).

4. “(നബിയേ) മദ്യത്തെയും ചൂതാട്ടത്തെയും സംബന്ധിച്ച് അവർ താങ്കളോട് ചോദിക്കുന്നു. (നബിയേ) താങ്കൾ പറയുക: അവ രണ്ടിലും വലിയ പാപമുണ്ട്. ജനങ്ങൾക്ക് ഉപകാരവും. അവ രണ്ടിന്റെയും പാപം അവയിലെ ഉപകാരത്തേക്കാൾ വലുതാണ്...” (*അൽബഖറ* 219).

5. “(നബിയേ) ലോകാന്ത്യത്തെക്കുറിച്ച് അവർ താങ്കളോട് ചോദിക്കുന്നു; അതെപ്പോഴാണ് വന്നെത്തുന്നതെന്ന്. പറയുക: അതിനെപ്പറ്റിയുള്ള അറിവ് എന്റെ രക്ഷിതാവിങ്കൽ മാത്രമാണ്....” (*അൽഅഅ്റാഫ്* 187).

അതേസമയം, അല്ലാഹുവെ എങ്ങനെയാണ് വിളിച്ചു പ്രാർഥിക്കേണ്ടത് എന്ന ചോദ്യത്തിന്, ‘ഖുൽ’ (പറയുക) എന്ന ഭാഗം ഇല്ലാതെയാണ്, അതായത്, മറുപടി പറയാൻ നബിയെ മധ്യവർത്തിയാക്കാതെ, അല്ലാഹു നേരിട്ട് മറുപടി പറയുന്ന രീതിയാണ് സ്വീകരിച്ചതെന്നത് ശ്രദ്ധേയമാണ്. അല്ലാഹുവിനും അടിമക്കും ഇടയിൽ മധ്യവർത്തി ഇല്ലെന്ന് സാരം.

“എന്റെ ദാസന്മാർ എന്നെപ്പറ്റി നിന്നോട് (നബിയേ) ചോദിച്ചാൽ ഞാൻ തീർച്ചയായും അടുത്തുതന്നെയുണ്ട്. വിളിച്ചു പ്രാർഥിക്കുന്നവന്റെ പ്രാർഥനക്ക് ഞാൻ ഉത്തരം ചെയ്യും; അവൻ എന്നെ വിളിച്ചു പ്രാർഥിച്ചാൽ.....” (*അൽബഖറ* 186). (ഇവിടെ, മുകളിലെ സൂക്തങ്ങളിൽനിന്ന് ഭിന്നമായി ‘നീ പറയുക’ എന്ന ഭാഗം അല്ലാഹു ബോധപൂർവം ഒഴിവാക്കിയത് ശ്രദ്ധിക്കുക)

അമീറുൽ മുഅ്മിനീൻ അലി(റ) മകൻ ഹസന് നൽകിയ ഉപദേശം ഇത്തരുണത്തിൽ ശ്രദ്ധേയമാണ്:

‘‘ആകാശഭൂമികളുടെ ഖജനാവുകൾ കൈവശമുള്ള അല്ലാഹു നിനക്ക് പ്രാർഥിക്കാൻ അനുവാദം തന്നിരിക്കുന്നു. ഉത്തരം തരാമെന്ന് അവൻ ഏറ്റിരിക്കുന്നു. നിനക്ക് തരാനായി അവനോട് ചോദിക്കാൻ അവൻ നിന്നോട് കൽപിച്ചിരിക്കുന്നു. അവനോട് കരുണ ആവശ്യപ്പെട്ടാൽ നിനക്ക് കരുണ ചെയ്തുതരാമെന്ന് അവൻ വാക്കു തന്നിരിക്കുന്നു. അല്ലാഹുവിനും നിനക്കും ഇടയിൽ മറയിടാൻ അവൻ ആരെയും നിശ്ചയിച്ചിട്ടില്ല. നിനക്ക് വേണ്ടി ശിപാർശ പറയാൻ ആരെയും അവൻ ചുമതലപ്പെടുത്തി

യിട്ടില്ല."[22]

മുഹമ്മദ് ഹുസൈൻ ഫദ്‌ലുല്ലാഹ് ഇത് ഇങ്ങനെ വിശദീകരിക്കുന്നു: "അല്ലാഹുവുമായി ചോദിക്കുന്നേടത്തോ അഭിസംബോധന ചെയ്യുന്നേടത്തോ അവന്റെയും അടിമയുടെയും മധ്യേ മധ്യവർത്തിയില്ല. 'നിനക്കു മാത്രം ഞങ്ങൾ ഇബാദത്ത് ചെയ്യുന്നു. നിന്നോട് മാത്രം ഞങ്ങൾ സഹായം തേടുന്നു' എന്ന പ്രാർഥനയിൽ, യാതൊരുവിധ മധ്യവർത്തിയുമില്ലാതെയാണ് നാം പ്രാർഥിക്കുന്നത്. കാരണം, അല്ലാഹു അടിമയിൽനിന്ന് അകലുന്നില്ല. തനിക്കും അടിമക്കുമിടയിൽ ഏതെങ്കിലും തരത്തിലുള്ള മറ സൃഷ്ടിക്കുന്നില്ല. അല്ലാഹുവിന്റെ കാരുണ്യം തടയുംവിധം മനുഷ്യർ തന്നെ സൃഷ്ടിക്കുന്ന മറകളും തടസ്സങ്ങളും മാത്രമാണ് യഥാർഥ പ്രശ്നം. അല്ലാഹുവിങ്കൽ സമീപസ്ഥാനം ലഭ്യമാകുന്നതിന് തടസ്സമാകും വിധം പ്രാർഥന സ്വീകരിക്കപ്പെടാതിരിക്കാൻ കാരണമാകുന്നത് മനുഷ്യരുടെ തന്നെ നിലപാടുകളാണ്. തന്റെ അടിമകൾ തന്നോട് നേരിട്ട് തന്നെ പ്രാർഥിക്കണമെന്നതാണ് അല്ലാഹുവിന്റെ താൽപര്യം. സ്വകാര്യ ഭാഷണങ്ങൾ എന്നല്ല, ഹൃദയ മന്ത്രണങ്ങൾ പോലും കേൾക്കുംവിധം അല്ലാഹു മനുഷ്യരുമായി സമീപസ്ഥനാണ്. 'എന്റെ  അടിമകൾ എന്നെ പറ്റി നിന്നോട് ചോദിച്ചാൽ തീർച്ചയായും ഞാൻ അടുത്തുതന്നെയുണ്ട്...' എന്ന സൂക്തവും, 'തീർച്ചയായും മനുഷ്യനെ സൃഷ്ടിച്ചത് നാമാണ്, അവന്റെ മനസ്സ് മന്ത്രിക്കുന്നത് നാം അറിയുന്നു, നാം അവനുമായി അവന്റെ കണ്ഠനാഡിയേക്കാൾ സമീപസ്ഥനാണ്' എന്ന സൂക്തവും ഈ ആശയത്തെ ശക്തമായി പ്രതിഫലിപ്പിക്കുന്നു.[23]

# ‘സത്യവിശ്വാസികളേ, നിങ്ങൾ സത്യനിഷേധികളെ പോലെയാകരുത്’

പല മുൻകാല സമുദായങ്ങളും വഴികേടിലായതുപോലെ നാമും സന്മാർഗ ഭ്രഷ്ടരാകാതിരിക്കാനായി അല്ലാഹു ഖുർആനിലൂടെ അവരുടെ ഗുണപാഠങ്ങൾ നമ്മുടെ മുമ്പാകെ അവതരിപ്പിക്കുന്നു. മുഹമ്മദ് നബി(സ) നിയോഗിതനായ സമൂഹത്തിലെ ബഹുദൈവവിശ്വാസികളുടെ ഉൾക്കണ്ണ് തുറക്കാനും അവരെ ശിർക്കിൽനിന്ന് ഏകദൈവവിശ്വാസത്തിലേക്ക് പരിവർത്തിപ്പിക്കാനുമായി നടത്തിയ ശ്രമങ്ങൾ അല്ലാഹു വിശ്വാസികൾക്ക് വിവരിച്ചു തന്നിട്ടുണ്ട്.

അന്നത്തെ ബഹുദൈവവിശ്വാസികൾക്ക് ആകാശഭൂമികളുടെ സ്രഷ്ടാവായ അല്ലാഹുവിൽ വിശ്വാസമുണ്ടായിരുന്നു. ജീവനില്ലാത്തതിൽനിന്ന് ജീവനുള്ളതിനെ പുറത്തെടുക്കുകയും കാര്യങ്ങൾ നിയന്ത്രിക്കുകയും ചെയ്യുന്നത് അല്ലാഹുവാണെന്ന് അവർ അംഗീകരിച്ചിരുന്നു. “ആകാശ ഭൂമികളെ സൃഷ്ടിച്ചത് ആരെന്ന് അവരോട് ചോദിച്ചാൽ, പ്രതാപിയും സർവജ്ഞനുമായ അല്ലാഹുവാണെന്ന് അവർ തീർച്ചയായും പറയും” (*അസ്സുഖ്റുഫ്* 9).

“(നബിയേ) താങ്കൾ പറയുക: ഭൂമിയും അതിലുള്ളവരും ആരുടേതാണ്; നിങ്ങൾ അറിയുന്നവരെങ്കിൽ. അല്ലാഹുവിന്റേതാണെന്ന് തീർച്ചയായും അവർ പറയും. ഏഴ് ആകാശങ്ങളുടെയും മഹത്തായ സിംഹാസനത്തിന്റെയും നാഥൻ ആരാണ്? അല്ലാഹുവാണെന്ന് തീർച്ചയായും അവർ പറയുക തന്നെ ചെയ്യും. താങ്കൾ പറയുക, നിങ്ങൾ ഭക്തിപുലർത്തുന്നില്ലേ? താങ്കൾ ചോദിക്കുക: എല്ലാ വസ്തുക്കളുടെയും ആധിപത്യം ഒരുവന്റെ കൈവശത്തിലാണ്. അവൻ അഭയം നൽകുന്നു. അവനെതിരായി (എവിടെനിന്നും അഭയം ലഭിക്കുകയില്ല). അങ്ങനെയുള്ളവൻ ആരാണ്? നിങ്ങൾക്കറിയാമെങ്കിൽ (പറയൂ). അവർ പറയുകതന്നെ ചെയ്യും:

അല്ലാഹുവിനുള്ളതാണ്. നീ ചോദിക്കുക: പിന്നെ എങ്ങനെയാണ് നിങ്ങൾ മായാവലയത്തിൽ പെട്ടുപോകുന്നത്?'' (*അൽമുഅ്മിനൂൻ* 84–89). ''ആകാശത്തുനിന്ന് മഴവർഷിക്കുന്നതും അതുവഴി, നിർജീവമായ ശേഷം ഭൂമിയെ ജീവിപ്പിക്കുന്നതും ആരാണെന്ന് താങ്കൾ അവരോട് ചോദിച്ചാൽ, അല്ലാഹുവാണെന്ന് അവർ പറയുകതന്നെ ചെയ്യും...'' (*അൽഅൻകബൂത്ത്* 61–63). യൂനുസ് അധ്യായത്തിലും (31–ാം സൂക്തം) ഇതേ കാര്യം എടുത്തു ചോദിക്കുന്നുണ്ട്.

അപ്പോൾ എവിടെയാണ് പ്രശ്നം?

സ്രഷ്ടാവും അന്നദാതാവും ജീവിപ്പിക്കുന്നവനും മരിപ്പിക്കുന്നവനും അല്ലാഹുവാണെന്ന് ബഹുദൈവവിശ്വാസികൾ വിശ്വസിച്ചിരുന്നു. അതോടൊപ്പം, ചില ഇനം ഇബാദത്തുകൾ അല്ലാഹു അല്ലാത്തവർക്ക് അവർ സമർപ്പിച്ചിരുന്നു. അല്ലാഹു പറയുന്നു: "അല്ലാഹുവിനെ കൂടാതെ അവർ, അവർക്ക് ഉപകാരമോ ഉപദ്രവമോ ചെയ്യാത്തവരെ ഇബാദത്ത് ചെയ്യുന്നു. ആ ദൈവങ്ങൾ അല്ലാഹുവിങ്കൽ തങ്ങളുടെ ശിപാർശകരാണെന്ന് അവർ പറയുന്നു" (*യൂനുസ്* 18).

അല്ലാഹു മഹാനാണ്. ഞങ്ങൾ പാപികളാണ്. അതുകൊണ്ട് അല്ലാഹുവിനും ഞങ്ങൾക്കുമിടയിൽ മധ്യവർത്തി വേണം. ഈ സങ്കൽപമനുസരിച്ച് അവർ നേർച്ചകൾ, സഹായപ്രാർഥനകൾ മുതലായവ മധ്യവർത്തികളിലേക്ക് തിരിച്ചുവിട്ടു. ഈ മധ്യവർത്തി വിഗ്രഹങ്ങൾ സ്വന്തം നിലയിൽ ദൈവങ്ങളാണോ, നിങ്ങൾക്കും അല്ലാഹുവിനുമിടയിലെ മധ്യവർത്തികളാണോ എന്നു ചോദിച്ചാൽ അല്ലാഹുവിന്റെ ഉടമയിലുള്ള മധ്യവർത്തികളാണെന്നാണ് അവർ മറുപടി പറഞ്ഞിരുന്നത്. "അറിയുക, അല്ലാഹുവിന് മാത്രം അവകാശപ്പെട്ടതാകുന്നു നിഷ്കളങ്കമായ കീഴ്വണക്കം. അവനു പുറമെ രക്ഷാധികാരികളെ സ്വീകരിച്ചവൻ (പറയുന്നു), അല്ലാഹുവിങ്കലേക്ക് ഞങ്ങൾക്ക് കൂടുതൽ അടുപ്പമുണ്ടാക്കിത്തരാൻ വേണ്ടി മാത്രമാകുന്നു ഞങ്ങൾ അവരെ ആരാധിക്കുന്നത്'' (*അസ്സുമർ* 3).

മക്കയിലെ മുശ്രിക്കുകളെക്കുറിച്ച് 'നഹ്ജുൽ ബലാഗ'യുടെ

വ്യാഖ്യാനത്തിൽ ഇബ്നു അബിൽ ഹദീദ് എഴുതുന്നു: "വിഗ്രഹാരാധനയിൽ അവർ വ്യത്യസ്ത നിലപാടുകാരായിരുന്നു. ചിലർ വിഗ്രഹങ്ങളെ അല്ലാഹുവിന്റെ പങ്കാളികളായാണ് കണ്ടിരുന്നത്. 'പങ്കാളികൾ' എന്ന വാക്ക് തന്നെ അവർ ഉപയോഗിച്ചിരുന്നു. ഹജ്ജിനുള്ള 'തൽബിയത്തി'ൽ, ലബ്ബൈക ലാ ശരീക ലക ഇല്ലാ ശരീകൻ ഹുവ ലക..' (നിന്റെ പങ്കാളിയല്ലാതെ മറ്റൊരു പങ്കാളിയും നിനക്കില്ല) എന്ന പ്രയോഗം ഇതിന്റെ തെളിവാണ്. മറ്റു ചിലർ, പങ്കാളികൾ എന്ന് വിശേഷിപ്പിക്കാതെ ഇടയാളന്മാരായി സങ്കൽപിച്ചുപോന്നു.

വിശ്വാസരംഗത്ത് ബഹുദൈവവിശ്വാസികൾ കടുത്ത വൈരുധ്യം പുലർത്തിയിരുന്നു. വലിയ പ്രതിസന്ധികൾ നേരിടുമ്പോൾ, ഏതൊരു മനുഷ്യനെയും സൃഷ്ടിച്ച സ്വഭാവപ്രകൃതിയനുസരിച്ച് ഏകനായ ദൈവത്തോട് അവർ പ്രാർഥിക്കും. പ്രതിസന്ധികൾ നീങ്ങിയാൽ ബഹുദൈവവിശ്വാസത്തിലേക്ക് തന്നെ തിരിച്ചുപോകും. "മനുഷ്യന് വല്ല വിഷമവും ബാധിച്ചാൽ അവൻ തന്റെ രക്ഷിതാവിങ്കലേക്ക് താഴ്മയോടെ മടങ്ങിക്കൊണ്ട് പ്രാർഥിക്കും. എന്നിട്ട് തന്റെ പക്കൽനിന്നുള്ള വല്ല അനുഗ്രഹവും അല്ലാഹു അവന്ന് പ്രദാനം ചെയ്താൽ, ഏതൊന്നിനായി മുമ്പ് അവൻ പ്രാർഥിച്ചിരുന്നുവോ, അതവൻ മറന്നുപോകുന്നു" (*അസ്സുമർ* 8). *അൽഇസ്റാഅ്* 67, *അൽഅൻആം* 40, *യൂനുസ്* 22, *അൽഅൻകബൂത്ത്* 65, *ലുഖ്മാൻ* 32, *അൽഅൻആം* 63, *യൂനുസ്* 12, *അർറൂം* 33 മുതലായവ ഇതേ ആശയം പ്രകാശിപ്പിക്കുന്നവയാണ്.

'ലാ ഇലാഹ ഇല്ലല്ലാഹ്' എന്നതിന്റെ വിവക്ഷ 'അല്ലാഹു അല്ലാതെ സ്രഷ്ടാവില്ല' എന്നു മാത്രമല്ല. ഇത് ഇസ്ലാമിനോട് യുദ്ധം പ്രഖ്യാപിച്ചവർ പോലും വിശ്വസിക്കുന്നുണ്ട്. 'ലാ ഇലാഹ ഇല്ലല്ലാ'യുടെ മറ്റു താൽപര്യങ്ങൾ കൂടി വിശ്വസിക്കുമ്പോഴേ ഏകദൈവവിശ്വാസം പൂർത്തിയാവുകയുള്ളൂ.

നൂഹ് നബിയുടെ സമുദായം വദ്ദ്, സുവാഅ്, യഗൂസ്, യഊഖ്, നസ്ർ മുതലായവരെ അല്ലാഹുവിനെ കൂടാതെ അവർ തങ്ങളുടെ ആഗ്രഹ സഫലീകരണത്തിന് മാധ്യമോപാധികളാക്കി. ഇബ്നു ബാബവൈഹിൽ ഖുമ്മി തന്റെ 'ഇലലുശ്ശറാഇഅ്' എന്ന

കൃതിയിൽ ഇമാം ജഅ്ഫറുസ്സ്വാദിഖിൽനിന്ന് ഉദ്ധരിക്കുന്നു: വദ്ദ്, സുവാഅ്, യഗൂസ്, യഊഖ് പോലുള്ളവർ തികഞ്ഞ ഏകദൈവവിശ്വാസികളായ സച്ചരിതരായിരുന്നു. അവർ മരിച്ചപ്പോൾ ജനങ്ങൾക്ക് വലിയ പ്രയാസവും ദുഃഖവുമായി. അപ്പോൾ ഇബ്‌ലീസ് അവരെ സമീപിച്ച് ആശ്വസിപ്പിച്ചു. അവരുടെ രൂപത്തിൽ ഞാൻ നിങ്ങൾക്ക് വിഗ്രഹങ്ങൾ ഉണ്ടാക്കിത്തരാം. അതുവഴി നിങ്ങൾക്ക് അവരെ നോക്കിനിൽക്കാൻ കഴിയും. അവരെ കാണുമ്പോൾ നിങ്ങൾക്ക് മനഃശാന്തി കൈവരും. അതോടൊപ്പം നിങ്ങൾക്ക് അല്ലാഹുവിനെയും ആരാധിക്കാം. അങ്ങനെ ഇബ്‌ലീസ് അവർക്ക്, മരിച്ചുപോയവരുടെ മാതൃകയിൽ വിഗ്രഹങ്ങൾ ഉണ്ടാക്കിക്കൊടുത്തു. അങ്ങനെ വിഗ്രഹങ്ങളെ നോക്കി അല്ലാഹുവിനെ ആരാധിക്കുന്ന രീതി നിലവിൽവന്നു. തണുപ്പും മഴയുമൊക്കെയുണ്ടാകുമ്പോൾ വിഗ്രഹങ്ങളെ വീടുകളിൽ കൊണ്ടുപോയി ആരാധിച്ചു. ഇങ്ങനെ ഒരു തലമുറ ജീവിച്ചു. അവർ മരിച്ചുപോയപ്പോൾ അവരുടെ തലമുറ, ഞങ്ങളുടെ പൂർവികർ ഇന്നയിന്ന ദൈവങ്ങളെ ആരാധിച്ചിരുന്നു, നമുക്കും അവയെ ആരാധിക്കാം എന്നു പറഞ്ഞ് അവയെ ആരാധിക്കാൻ തുടങ്ങി. 'നിങ്ങൾ വദ്ദിനെയും സുവാഇനെയും ഉപേക്ഷിക്കരുത്' എന്ന് അവർ പറഞ്ഞു.[24]

'ലാ ഇലാഹ ഇല്ലല്ലാഹ്' എന്ന വചനം നാവിന് വളരെ വേഗം വഴങ്ങുന്നതാണ്. പക്ഷേ, അതിന്റെ ആശയം ഇന്ന് പലരും ധരിക്കുന്നതിനേക്കാൾ വലുതാണ്. ലോകത്ത് യഥാർഥത്തിൽ ഇബാദത്ത് ചെയ്യപ്പെടാൻ അർഹനായി അല്ലാഹു അല്ലാതെ മറ്റൊരാളും ഇല്ല, അല്ലാഹു അല്ലാതെ അന്നദാതാവില്ല, അല്ലാഹു അല്ലാതെ നിയന്ത്രകനില്ല, അവനെയല്ലാതെ ഞങ്ങൾ ഭയപ്പെടുന്നില്ല, അവനില്ലല്ലാതെ ഞങ്ങൾ ഭരമേൽപിക്കുന്നില്ല, അവനിലല്ലാതെ ഞങ്ങൾ പ്രതീക്ഷയർപ്പിക്കുന്നില്ല എന്നൊക്കെയാണ് 'ലാ ഇലാഹ ഇല്ലല്ലാഹ്' എന്നതിന്റെ വിവക്ഷ. അവനിലേക്കല്ലാതെ അഭയം തേടി ച്ചെല്ലുന്നില്ല, അവനിലേക്കല്ലാതെ ഞങ്ങൾ കൈകൾ ഉയർത്തുന്നില്ല, അവനിലേക്കല്ലാതെ അവന്റെ പ്രവാചകന്മാരിലേക്കോ ഔലിയാക്കളിലേക്കോ ഞങ്ങൾ കൈകൾ ഉയർത്തുകയില്ല. അല്ലാഹു

പ്രവാചകന്മാരെ നിയോഗിച്ചത് അനുസരിക്കപ്പെടാൻ വേണ്ടി യാണ്; അവരോട് സഹായാർഥന നടത്താനല്ല' (*അന്നിസാഅ്* 64).

അല്ലാഹുവിൽനിന്നുള്ള സന്ദേശങ്ങൾ എത്തിക്കാനുള്ള മധ്യ വർത്തികളാണ് പ്രവാചകന്മാർ. അല്ലാതെ, അല്ലാഹുവിലേക്ക് സന്ദേശമെത്തിക്കാനുള്ള മധ്യവർത്തികളല്ല. അവർ അല്ലാഹുവി ങ്കൽനിന്ന് നമ്മിലേക്കുള്ള ദൂതന്മാരാണ്. അല്ലാതെ നമ്മിൽനിന്ന് അല്ലാഹുവിങ്കലേക്ക് സന്ദേശമെത്തിക്കാനുള്ള ദൂതന്മാരല്ല. അല്ലാഹു ഉദ്ദേശിക്കുന്ന സന്ദേശങ്ങൾ നമുക്കെത്തിച്ചുതരിക യാണ് അവരുടെ ഡ്യൂട്ടി. അല്ലാതെ, നാം ഉദ്ദേശിക്കുന്നത് അല്ലാ ഹുവിലേക്ക് എത്തിക്കുകയല്ല.

# രൂപങ്ങൾ ഒന്ന്, പേരുകൾ പലത്

"അല്ലാഹുവിനെ കൂടാതെ നിങ്ങൾ വിളിച്ചുപ്രാർഥിക്കുന്നവർ നിങ്ങളെപ്പോലുള്ള ദാസന്മാരാകുന്നു. നിങ്ങൾ അവരെ വിളിച്ചു പ്രാർഥിച്ചു നോക്കുക. അവൻ നിങ്ങൾക്ക് ഉത്തരം ചെയ്യട്ടെ, നിങ്ങൾ സത്യവാന്മാരാണെങ്കിൽ" (*അൽഅഅ്റാഫ്* 194). എക്കാലത്തെയും ബഹുദൈവവിശ്വാസികൾ വിഗ്രഹങ്ങളെ മാത്രമായിരുന്നില്ല ആരാധിച്ചിരുന്നത്. വിഗ്രഹത്തിനു പകരം മർയമിനെ മധ്യവർത്തിയായി സ്വീകരിച്ച ക്രൈസ്തവർ ഉദാഹരണം. അവർ അദ്ദേഹത്തോട് പ്രാർഥിക്കുകയും സഹായം തേടുകയും ചെയ്തു. ആരാധിക്കപ്പെടേണ്ട ദൈവമല്ല മർയം എന്ന് അവർ സമ്മതിക്കുന്നുമുണ്ട്. ചുരുക്കത്തിൽ, ആരാധിക്കപ്പെടുന്ന വ്യക്തികളും വസ്തുക്കളും പലതാണെങ്കിലും ആരാധനയുടെ രൂപങ്ങൾ ഒരുപോലെയാണെന്ന് നമുക്ക് കാണാം.

അല്ലാഹുവിനു പുറമെ വ്യാജദൈവങ്ങളെ ആരാധിക്കുന്നവരോട് ഖുർആനും ഹദീസും ഉദ്ധരിച്ച് ഇത്തരം കാര്യങ്ങൾ പറഞ്ഞാൽ അവർ ചോദിക്കുന്നത്, നിങ്ങൾ നബിയെയും ഇമാമിനെയും വലിയ്യിനെയും വിഗ്രഹങ്ങളോട് തുല്യമാക്കുകയാണോ എന്നായിരിക്കും.

നബിമാരെയോ ഇമാമുമാരെയോ വിഗ്രഹങ്ങളോട് സാമ്യപ്പെടുത്താൻ മുസ്ലിംകൾക്ക് കഴിയില്ല. എന്തുകൊണ്ടെന്നാൽ, ഒരു പ്രവാചകനും താൻ അല്ലാഹുവിനു പുറമെ ആരാധിക്കണമെന്ന് ആഗ്രഹിക്കുകയോ അങ്ങനെ ആവശ്യപ്പെടുകയോ ചെയ്തിട്ടില്ല. "അല്ലാഹു ഒരു മനുഷ്യന് വേദവും മത വിജ്ഞാനവും പ്രവാചകത്വവും നൽകുകയും എന്നിട്ട് അദ്ദേഹം ജനങ്ങളോട് നിങ്ങൾ അല്ലാഹുവെ വിട്ട് എന്റെ ദാസന്മാരായിരിക്കുവിൻ എന്ന് പറയുകയും ചെയ്യുക എന്നത് ഉണ്ടാകാവുന്നതല്ല. എന്നാൽ, നിങ്ങൾ

വേദഗ്രന്ഥം പഠിപ്പിച്ചുകൊണ്ടിരിക്കുന്നതിലൂടെയും പഠിപ്പിച്ചുകൊണ്ടിരിക്കുന്നതിലൂടെയും ദൈവത്തിന്റെ നിഷ്കളങ്ക ദാസന്മാരായിരിക്കണം (എന്നായിരിക്കും അദ്ദേഹം പറയുക). മലക്കുകളെയും പ്രവാചകന്മാരെയും നിങ്ങൾ രക്ഷിതാക്കളായി സ്വീകരിക്കണമെന്ന് അദ്ദേഹം നിങ്ങളോട് കൽപിക്കുകയുമില്ല. നിങ്ങൾ മുസ്‌ലിംകളായി കഴിഞ്ഞ ശേഷം അവിശ്വാസം സ്വീകരിക്കാൻ അദ്ദേഹം നിങ്ങളോട് കൽപിക്കുമെന്നാണോ (നിങ്ങൾ കരുതുന്നത്?) *(ആലുഇംറാൻ* 79,80).

മക്കാവാസികൾ വിഗ്രഹങ്ങളെ വിളിച്ചു പ്രാർഥിക്കുകയും അവക്ക് നേർച്ച വഴിപാടുകൾ അർപ്പിക്കുകയും ചെയ്തിരുന്നു. പ്രവാചകന്മാരോടും ഇമാമുകളോടും സച്ചരിതരായവരോടും വിളിച്ചു പ്രാർഥിക്കുന്നവരും നേർച്ച വഴിപാടുകൾ അർപ്പിക്കുന്നവരും ഫലത്തിൽ മക്കയിലെ മുശ്‌രിക്കുകളുടെ അതേ പ്രവൃത്തി തന്നെയാണ് ചെയ്യുന്നത്. പേരുകൾ പലത്, ഫലം ഒന്ന് എന്ന വ്യത്യാസം മാത്രം!

'കന്യാ മർയമേ!, എന്റെ ആവശ്യം പൂർത്തിയാക്കണമേ!', 'നബിപുത്രി ഫാത്വിമേ! എന്റെ ആവശ്യം പൂർത്തിയാക്കേണമേ' എന്നീ രണ്ട് പ്രാർഥനകൾ തമ്മിൽ എന്താണന്തരം? ഒന്നുമില്ല. പേരുമാറ്റമുണ്ടെങ്കിലും ആശയം ഒന്നുതന്നെ. "അവരുടെ ഹൃദയങ്ങൾ സദൃശമായിരിക്കുന്നു. നാം സൂക്തങ്ങൾ ദൃഢമായി വിശ്വസിക്കുന്ന ജനത്തിനായി വിശദീകരിച്ചിരിക്കുന്നു" (*അൽബഖറ* 118).

# നബി കുടുംബം പഠിപ്പിച്ചത് നിയമാനുസൃത ഇടതേട്ടം

തന്നോട് ഭക്തിപുലർത്താനും സൽക്കർമങ്ങളിലൂടെ താനുമായി അടുക്കാനും അല്ലാഹു സത്യവിശ്വാസികളെ പ്രേരിപ്പിച്ചിരിക്കുന്നു. "സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും അവനിലേക്ക് അടുക്കാനുള്ള മാർഗം തേടുകയും അവന്റെ മാർഗത്തിൽ സമരത്തിലേർപ്പെടുകയും ചെയ്യുക. നിങ്ങൾക്ക് അതുവഴി വിജയം പ്രാപിക്കാം" (*അൽമാഇദ* 35). ഈ സൂക്തത്തിന്റെ വിശദീകരണത്തിൽ ത്വൂസി എഴുതുന്നു: "അല്ലാഹു ഈ സൂക്തത്തിലൂടെ സത്യവിശ്വാസികളെ അഭിസംബോധന ചെയ്യുന്നു. തന്നെ ഭയപ്പെടണമെന്ന് കൽപിക്കുന്നു. ഭയപ്പെടണമെന്നതിന്റെ അർഥം തെറ്റുകൾ വെടിയണമെന്നാണ്. അടുക്കാനുള്ള മാർഗം തേടുക എന്നാൽ അല്ലാഹു ഇഷ്ടപ്പെടുന്ന പ്രവർത്തനങ്ങളിൽ ഏർപെടുക എന്നാണ്."[25]

ശുബ്ബറിന്റെ വ്യാഖ്യാനത്തിൽ ഇങ്ങനെ: "സൽക്കർമങ്ങളിലൂടെ പുണ്യം നേടാനായി നിങ്ങൾ മാധ്യമമായി സ്വീകരിക്കുന്നത്."[26] 'അൽജൗഹറുസ്സമീനി'ൽ ഇങ്ങനെ കാണാം. "അല്ലാഹുവിന്റെ പ്രതിഫലവും സ്വർഗവും നേടാനായി നിങ്ങൾ മാധ്യമമായി സ്വീകരിക്കുന്ന പ്രവർത്തനങ്ങൾ."[27]

ഫഖ്റുദ്ദീനിത്ത്വുറൈഹീ എഴുതുന്നു: "അടുക്കാനുള്ള മാർഗമെന്നാൽ, അല്ലാഹുവിലേക്ക് സാമീപ്യം സിദ്ധിക്കാൻ സഹായകമായ പുണ്യപ്രവൃത്തി" എന്നർഥം.[28]

അല്ലാഹുവിലേക്കുള്ള ഇടതേട്ടം സൽക്കർമങ്ങളിലൂടെയായിരിക്കണമെന്നും, തങ്ങളെ അല്ലാഹുവിനും അവന്റെ ദാസന്മാർക്കുമിടയിൽ മധ്യവർത്തികളാക്കിക്കൊണ്ടല്ലെന്നും നബി കുടുംബം വിശദീകരിച്ചിട്ടുണ്ട്. ഇടതേട്ടത്തിന്റെയും പ്രാർഥനയു

ടെയും മര്യാദകളെക്കുറിച്ച് അലി(റ) 'നഹ്ജുൽ ബലാഗഃ'യിൽ വിശദീകരിച്ചത് കാണുക: "അല്ലാഹുവിലേക്ക് ഇടതേടുകയാണെങ്കിൽ, ഇടതേടുന്നതിൽ ഏറ്റവും ശ്രേഷ്ഠം, അവനിലും അവന്റെ ദൂതനിലുമുള്ള വിശ്വാസവും അവന്റെ മാർഗത്തിലെ സമരവുമാകുന്നു. ദൈവമാർഗത്തിലെ സമരമാണ് ഇസ്‌ലാമിന്റെ ശിഖരം. കറകളഞ്ഞ ഏക ദൈവവിശ്വാസ പ്രഖ്യാപനം മനുഷ്യൻ സൃഷ്ടിക്കപ്പെട്ട സ്വാഭാവപ്രകൃതിയുടെ തേട്ടമാണ്, നമസ്കാരം നിലനിർത്തൽ ഇസ്‌ലാമിക മില്ലത്താണ്, സകാത്ത് നൽകൽ നിർബന്ധ ബാധ്യതയാണ്, റമദാനിലെ വ്രതാനുഷ്ഠാനം ശിക്ഷയിൽ നിന്നുള്ള പരിചയാണ്, കഅ്ബാ തീർഥാടനം–ഹജ്ജും ഉംറയും– ദാരിദ്ര്യത്തെ ഇല്ലാതാക്കി പാപങ്ങൾ മായ്ച്ചുകളയലാണ്, കുടുംബ ചാർച്ചയെ ചേർക്കൽ സമ്പത്ത് വർധിപ്പിക്കുകയും ആയുസ്സ് കൂട്ടുകയും ചെയ്യലാണ്. സ്വകാര്യമായ ദാനധർമം പാപങ്ങൾ പൊറുക്കാനും പരസ്യമായ ദാനധർമങ്ങൾ ദുർമരണത്തെ തടുക്കാനും പരോപകാരങ്ങൾ നിന്ദ്യമായ പതനത്തെ പ്രതിരോധിക്കാനും സഹായകമാണ്."[29]

ഇമാം സജ്ജാദിൽനിന്ന് അബൂ ഹംസസ്സുമാലി ഉദ്ധരിച്ച പ്രാർഥന ഇടതേട്ടത്തിന്റെ ഏറ്റവും നല്ല മാതൃകകളിലൊന്നാണ്. "ഞാൻ എന്റെ ആവശ്യത്തിനായി എപ്പോഴും വിളിച്ചുകൊണ്ടിരിക്കുന്ന അല്ലാഹുവിന് സർവസ്തുതിയും. ശിപാർശകരുടെ സഹായമില്ലാതെ ഞാൻ ഉദ്ദേശിക്കുമ്പോഴൊക്കെയും എന്റെ രഹസ്യത്തിനായി ഞാൻ ഒറ്റക്ക് സമീപിക്കുന്നത് അവനെയാണ്. അവൻ എന്റെ ആവശ്യം നിർവഹിച്ചുതരുന്നു. ഞാൻ പ്രാർഥിച്ചുകൊണ്ടിരിക്കുന്ന അല്ലാഹുവിന് സർവസ്തുതിയും. അവനോടല്ലാതെ മറ്റാരോടും ഞാൻ പ്രാർഥിക്കുന്നില്ല. ഞാൻ മറ്റാരോടെങ്കിലും പ്രാർഥിച്ചാൽ എന്റെ പ്രാർഥനക്ക് ഉത്തരം ലഭിക്കില്ല.... അല്ലാഹു അല്ലാത്ത മറ്റൊരാളെയും ഞാൻ ആഗ്രഹിക്കുന്നില്ല. ആ അല്ലാഹുവിന് സർവസ്തുതിയും. ഞാൻ അവനല്ലാത്ത മറ്റാരെയെങ്കിലും ആഗ്രഹിച്ചാൽ എന്റെ ആഗ്രഹത്തിന് വിപരീതമായി പ്രവർത്തിക്കേണ്ടിവരും.

........... അല്ലാഹുവേ, നിന്നിലേക്ക് നീയല്ലാതെ മറ്റൊരു മാധ്യമ

മില്ല. ഉദ്ദിഷ്ട കാര്യങ്ങൾക്കായി പ്രാർഥിക്കാനുള്ളത് നിന്നോടാണ്. പ്രശ്നങ്ങളിൽ ഓടിവരാനുള്ളത് നിന്റെ അടുത്തേക്കാണ്. എന്റെ ആഗ്രഹത്തിലും പ്രതീക്ഷയിലും എന്നോടൊപ്പം മറ്റാരുമില്ല. എന്റെ പ്രാർഥനയിൽ നിന്നോടൊപ്പം ആരുമില്ല."[30]

ഇമാം ജഅ്ഫറുസ്സ്വാദിഖ് പറയുന്നു: ദുഃഖങ്ങൾക്ക് വിധേയരാകുന്നവർ, 'നീയല്ലാതെ ദൈവമില്ല, നീ പരിശുദ്ധൻ, തീർച്ചയായും ഞാൻ അക്രമികളിൽ പെട്ടവനാണ്' എന്ന സൂക്തം ശ്രദ്ധിക്കുന്നില്ല. ആ സൂക്തത്തിന്റെ തൊട്ടുടനെ, 'നാം അദ്ദേഹത്തെ ദുഃഖത്തിൽനിന്ന് രക്ഷപ്പെടുത്തി. അപ്രകാരമാണ് നാം സത്യവിശ്വാസികളെ രക്ഷപ്പെടുത്തുക' (അൽഅമ്പിയാഅ് 83,84) എന്ന് അല്ലാഹു ആശ്വസിപ്പിക്കുന്നുണ്ട്. കുതന്ത്രങ്ങൾക്ക് വിധേയരാകുന്നവർ 'ഞാൻ എന്റെ കാര്യം അല്ലാഹുവിനെ ഏൽപിക്കുന്നു. തീർച്ചയായും അല്ലാഹു അടിമകളെ സൂക്ഷ്മമായി കാണുന്നവനാണ്' (*ഗാഫിർ* 44) എന്ന സൂക്തത്തിൽ ആശ്വാസം കണ്ടെത്താതെന്ത്? ഈ സൂക്തത്തിന്റെ തൊട്ടുടനെ, 'അങ്ങനെ, അവർ നടത്തിയ ഗൂഢാലോചനയുടെ തിന്മകളിൽനിന്ന് അല്ലാഹു അദ്ദേഹത്തെ രക്ഷപ്പെടുത്തുകയുണ്ടായി എന്ന് പറയുന്നുണ്ട്.[31]

ജഅ്ഫറുസ്സ്വാദിഖിന്റെ ഒരു പ്രാർഥന ഇങ്ങനെയായിരുന്നു: "ഒരു ആകാശം മറ്റൊരാകാശത്തിൽനിന്നോ, ഒരു ഭൂമി മറ്റൊരു ഭൂമിയിൽനിന്നോ പാർശ്വം ഹൃദയത്തെയോ മറ രഹസ്യത്തെയോ പർവതം അതിന്റെ അടിത്തറയെയോ സമുദ്രം അതിന്റെ അടിത്തട്ടിനെയോ മായ്ക്കാത്ത അല്ലാഹുവേ, ശബ്ദങ്ങൾ സദൃശമാകാത്തവനേ, അടിമകളുടെ വർധിതാവശ്യങ്ങൾ പരാജയപ്പെടുത്താത്തവനേ, നിർബന്ധിച്ചു ചോദിക്കുന്നവരുടെ ആവശ്യങ്ങൾ മടുപ്പിക്കാത്തവനേ....."[32]

ലോകത്തെ സമസ്ത സൃഷ്ടിജാലങ്ങളും ഒന്നിച്ച് വിളിച്ചു പ്രാർഥിച്ചാലും അവരുടെ ശബ്ദങ്ങൾ അല്ലാഹുവിന് വെവ്വേറെയായിത്തന്നെ തിരിച്ചറിയാൻ കഴിയും. ആവശ്യങ്ങളുടെ വർധനയോ നിർബന്ധിച്ചുള്ള ചോദ്യമോ അവനെ സംബന്ധിച്ചേടത്തോളം പ്രശ്നമേയല്ല. അല്ലാഹുവിനെ കൂടാതെ വിളിച്ചു പ്രാർഥിക്കപ്പെടുന്നവർക്ക് ഈ ശേഷിയുണ്ടോ? ഇമാം അലിയോ ഇമാം

രിദായോ തങ്ങളുടെ ജീവിതകാലത്ത് ഇന്ത്യ, പാകിസ്താൻ, ഇറാഖ്, ബഹ്റൈൻ, ലബനാൻ, ഇറാൻ, കുവൈത്ത് മുതലായ രാജ്യങ്ങളിൽനിന്നുള്ള ദശലക്ഷക്കണക്കിന് ആളുകളുടെ ശബ്ദങ്ങൾ കേൾക്കാറുണ്ടായിരുന്നോ?

# നബികുടുംബം അല്ലാഹുവിനോട് സഹായം തേടുന്നു, താങ്കൾ ആരോട് സഹായം തേടും?

അലി(റ)യിൽനിന്ന് ഹുസൈൻ, ഹുസൈനിൽനിന്ന് അലി, അലിയിൽനിന്ന് മുഹമ്മദുൽ ബാഖിർ, മുഹമ്മദുൽ ബാഖിറിൽനിന്ന് ഇമാമുസ്സ്വാദിഖ്, ഇമാം സ്വാദിഖിൽനിന്ന് സുലൈമാനുബ്നു മിഹ്റാൻ, സുലൈമാനിൽനിന്ന് ഇബ്നു ബാബവൈഹിൽ ഖുമ്മി ഉദ്ധരിക്കുന്നു: നബി(സ) പ്രസ്താവിച്ചു: "തീർച്ചയായും അല്ലാഹുവിന് തൊണ്ണൂറ്റിയൊമ്പത് നാമങ്ങളുണ്ട്. അവ എണ്ണിത്തിട്ടപ്പെടുത്തിയവർ സ്വർഗത്തിൽ പ്രവേശിച്ചു. എന്നിട്ട് അദ്ദേഹം ധാരാളം നാമങ്ങൾ പറഞ്ഞു. അവയിലൊന്ന് 'അൽഗിയാസ്' (സഹായം)എന്നായിരുന്നു."[33]

ശൈഖ് ഇബ്നു ഫഹ്ദിൽ ഹല്ലി 'ഗിയാസി'ന്റെ വിശദീകരണമായി എഴുതുന്നു: "ഗിയാസ് എന്നാൽ 'മുഗീസ്' (സഹായിക്കുന്നവൻ) എന്നർഥം. ഗിയാസ് എന്ന് ക്രിയാധാതു- സഹായം എന്നർഥം- ഉപയോഗിക്കാൻ കാരണം ആർത്തന്മാർക്കും ആലംബഹീനന്മാർക്കും കൂടുതൽ കൂടുതലായി സഹായങ്ങൾ വാരിക്കോരി നൽകുന്നതിനാലാണ്." [34] എന്തൊരത്ഭുതം! പരിപാലിക്കപ്പെടുന്നവനും ആവശ്യങ്ങളുള്ളവനുമായ മനുഷ്യനോട് വിളിച്ചു പ്രാർഥിക്കുക, അവനെ സൃഷ്ടിച്ചു പരിപാലിക്കുന്ന അല്ലാഹു വിസ്മരിക്കപ്പെടുക! ഇത് നന്ദികേടല്ലേ?

ഇമാം അലി(റ) തന്റെ സ്രഷ്ടാവിന്റെ ആശ്രിതനാണ്. അവന് വിധേയനാണ്. അവനെ ആവശ്യമുള്ളവനാണ്. ആവശ്യങ്ങൾ നേരിടുമ്പോൾ അവനോട് സഹായം തേടുന്നയാളാണ്. രാപ്പകൽ

അല്ലാഹുവെ പ്രത്യാശാപൂർവം പ്രതീക്ഷിക്കുന്നവനാണ്. വസ്തുത ഇതായിരിക്കെ, എല്ലാ ആവലാതികളും കേൾക്കുന്ന അല്ലാഹുവെ വിട്ട്, പരാശ്രയനായ ഇമാമിനെ നാമെങ്ങനെയാണ് വിളിച്ചു പ്രാർഥിക്കുക?

'ബിസ്മില്ലാഹിർറഹ്മാനിർറഹീം' എന്ന വചനത്തെക്കുറിച്ച് ഇമാം ഹസനുൽ അസ്കരിയിൽനിന്ന് ഇബ്നു ബാബവൈഹിൽ ഖുമ്മി ഉദ്ധരിക്കുന്നു: "ആപത്ഘട്ടങ്ങളിൽ താനൊഴികെയുള്ള വരിൽനിന്ന് എല്ലാ പ്രതീക്ഷകളും നശിക്കുമ്പോൾ എല്ലാ മനുഷ്യരും ആരാധിക്കുന്നവനാണ് അല്ലാഹു. 'ബിസ്മില്ല' എന്നതിന്റെ വിവക്ഷ, ആരാധനക്കർഹനായ അല്ലാഹുവോട് എല്ലാ ആവശ്യങ്ങൾക്കുമായി ഞാൻ സഹായം തേടുന്നു എന്നാണ്. സഹായം തേടുമ്പോൾ സഹായം നൽകുന്നതും വിളിച്ചു പ്രാർഥിച്ചാൽ ഉത്തരം തരുന്നതും അവൻ മാത്രമാണ്. ഒരിക്കൽ ഒരാൾ ഇമാം സ്വാദിഖിനോട് ചോദിച്ചു: "നബിപുത്രാ! അല്ലാഹു എന്നാൽ ആരാണ് എന്ന് പറഞ്ഞുതരൂ. പലരും പലതും പറഞ്ഞുതരുന്നു. ഞാൻ പരിഭ്രാന്തനാണ്." ഇമാം സ്വാദിഖ്: "താങ്കൾ കപ്പലിൽ കയറിയിട്ടുണ്ടോ?" അദ്ദേഹം: "അതേ." "കപ്പൽ തകരുകയും നീന്തി രക്ഷപ്പെടാൻ കഴിയാതെ വരികയും ചെയ്തിട്ടുണ്ടോ?" "അതേ." "ആ സന്ദർഭത്തിൽ അപകടത്തിൽനിന്ന് രക്ഷിക്കാൻ ആർക്കോ കഴിയും എന്നൊരു ചിന്ത താങ്കൾക്ക് ഉണ്ടായിട്ടുണ്ടോ?" "ഉണ്ടായിട്ടുണ്ട്." ഇമാം സ്വാദിഖ്: "അങ്ങനെ ആരെപ്പറ്റിയാണോ തോന്നിയത് ആ സ്വത്വസ്വരൂപമാണ് അല്ലാഹു." [35] 'താനല്ലാത്ത മറ്റുള്ളവരിൽനിന്ന് എല്ലാ പ്രതീക്ഷകളും നശിക്കുമ്പോൾ എല്ലാ മനുഷ്യരും ആരാധിക്കുന്നവനാണ് അല്ലാഹു. എത്രതന്നെ ഐശ്വര്യവും അഹങ്കാരവുമുള്ള ഏതൊരു നേതാവിനും തനിക്ക് നിവൃത്തിക്കാൻ കഴിയാത്ത പല ആവശ്യങ്ങളുമുണ്ടാവും. അത്തരം സന്ദർഭങ്ങളിൽ അയാൾ അല്ലാഹുവിലേക്ക് തിരിയും. അതേസമയം ആവശ്യം പരിഹരിച്ചു കഴിഞ്ഞാലോ, ബഹുദൈവവിശ്വാസത്തിലേക്ക് തന്നെ അവൻ തിരിച്ചുപോവും. '(നബിയേ) പറയുക: നിങ്ങളൊന്നു പറഞ്ഞുതരൂ. അല്ലാഹുവിന്റെ ശിക്ഷ നിങ്ങൾക്ക് വന്നുഭവിച്ചാൽ, അല്ലെങ്കിൽ അന്ത്യസമയം നിങ്ങൾക്ക് വന്നെത്തി

യാൽ അല്ലാഹു അല്ലാത്തവരെ നിങ്ങൾ വിളിച്ചു പ്രാർഥിക്കുമോ? (പറയൂ) നിങ്ങൾ സത്യസന്ധരാണെങ്കിൽ. ഇല്ല, അവനെ മാത്രമേ നിങ്ങൾ വിളിച്ചു പ്രാർഥിക്കുകയുള്ളൂ. അപ്പോൾ അവൻ ഉദ്ദേശി ക്കുന്നപക്ഷം, ഏതൊരു വിഷമത്തിന്റെ പേരിൽ നിങ്ങൾ അവനെ വിളിച്ചു പ്രാർഥിക്കുന്നുവോ അത് അവൻ ദൂരീകരിച്ചു തരുന്നതാ ണ്. നിങ്ങൾ (അവനോട്) പങ്കുചേർക്കുന്നവയെ നിങ്ങൾ (അ പ്പോൾ) മറന്നുകളയും" (*അൽഅൻആം* 40,41).

അല്ലാഹു തന്റെ ദാസന്മാരോടായി പറയുന്നു: "എന്റെ കാരുണ്യം ആവശ്യമുള്ളവരേ, എല്ലായ്പ്പോഴും ഞാൻ നിങ്ങൾക്കാവശ്യമാണ്. എപ്പോഴും നിങ്ങൾ എന്നോട് ദാസ്യാനു സരണം പുലർത്തുക. പൂർണതയും ലക്ഷ്യപ്രാപ്തിയും പ്രതീ ക്ഷിക്കുന്ന എല്ലാ കാര്യങ്ങളിലും നിങ്ങൾ എന്റെയടുത്തേക്ക് ഓടി യെത്തുക. ഞാൻ നിങ്ങൾക്ക് തരാൻ ഉദ്ദേശിച്ചാൽ, ഞാനല്ലാത്ത ഒരാൾക്കും അത് തടയാൻ കഴിയില്ല. ചോദിക്കപ്പെടാൻ ഏറ്റവും അർഹൻ ഞാനാണ്. വിനയാന്വിതരായി നിങ്ങൾ കേണുമടങ്ങാൻ ഏറ്റവും അർഹനും ഞാൻ തന്നെ. ചെറുതോ വലുതോ ആയ ഏതു കാര്യം തുടങ്ങുമ്പോഴും നിങ്ങൾ 'ബിസ്മില്ലാഹിർറഹ്മാ നിർറഹീം' എന്ന് ചൊല്ലുക. അതായത്, ഏതൊരാൾക്കല്ലാതെ ഇബാദത്ത് പാടില്ലയോ, സഹായം തേടിയാൽ സഹായിക്കുന്നവ നാരോ, പ്രാർഥിച്ചാൽ ഉത്തരം നൽകുന്നവനാരോ, ആ അല്ലാഹു വിന്റെ നാമത്തിൽ ഞാൻ ആരംഭിക്കുന്നു."[36]

അല്ലാഹുവുമായി ഹൃദയബന്ധം സ്ഥാപിക്കാത്തവർ മറ്റാരെ ങ്കിലുമായി ബന്ധം സ്ഥാപിക്കേണ്ടിവരും. അതിനിടവരാതിരി ക്കാൻ എപ്പോഴും അല്ലാഹുവുമായി സജീവ ബന്ധം സ്ഥാപി ച്ചിരിക്കണം. വിഷയത്തിന്റെ ഗൗരവം പരിഗണിച്ച് നബികുടുംബം അതിനു നേരെ ജാഗ്രത്തായ നിലപാട് സ്വീകരിക്കുകയുണ്ടായി. ഇമാം അലിയ്യുബ്നുൽ ഹുസൈന്റെ (സൈനുൽ ആബിദീൻ) പ്രാർഥന എത്രമാത്രം വിനയ നിർഭരമായിരുന്നുവെന്ന് നോക്കുക. 'എന്റെ യജമാനരേ, എന്റെ യജമാനരേ, നീയാണ് യജമാനൻ, ഞാൻ അടിമയാണ്, അടിമയോട് യജമാനനല്ലാതെ ആര് കരുണ ചെയ്യാനാണ്?! എന്റെ യജമാനരേ, എന്റെ യജമാനരേ, നീയാണ്

പ്രതാപി. ഞാൻ നിസ്സാരനാണ്. നിസ്സാരനോട് പ്രതാപിയല്ലാതെ ആര് കരുണ ചെയ്യാനാണ്?! എന്റെ യജമാനരേ, എന്റെ യജമാന രേ, നീയാണ് സ്രഷ്ടാവ്, ഞാൻ സൃഷ്ടി മാത്രമാണ്. സൃഷ്ടി യോട് സ്രഷ്ടാവല്ലാതെ ആര് കരുണ ചെയ്യാനാണ്? എന്റെ യജ മാനരേ, എന്റെ യജമാനരേ, നീയാണ് കൊടുക്കുന്നവൻ. ഞാൻ യാചകനാണ്. യാചകന് കൊടുക്കുന്നവനല്ലാതെ ആര് കൊടുക്കാ നാണ്? എന്റെ യജമാനരേ, എന്റെ യജമാനരേ, നീയാണ് സഹാ യിക്കുന്നവൻ. ഞാൻ സഹായാർഥിയാണ്. സഹായാർഥിയെ സഹായിക്കുന്നവനല്ലാതെ ആര് സഹായിക്കാനാണ്?'[37] അല്ലാഹു വാണ് സഹായി. ഇമാമിന് സ്വന്തം നിലയിൽ ഒന്നും ഉടമപ്പെടു ത്താനാവില്ല.

ഇമാം മുഹമ്മദുൽ ബാഖിർ തന്റെ പിതാമഹി ഫാത്വിമ(റ)യെ പറ്റി പറയുന്നു: "നബി(സ) നിര്യാതനായ ഉടനെ മകൾ ഫാത്വി മ(റ) അറുപത് ദിവസത്തോളം രോഗശയ്യയിലായി. അപ്പോൾ അവർ നടത്തിയ പ്രാർഥന ഇങ്ങനെയായിരുന്നു: "നിത്യസജീവാ, സർവനിയന്താവേ, നിന്റെ കാരുണ്യത്താൽ ഞാൻ നിന്നോട് സഹായം തേടുന്നു. അതിനാൽ, നീ എന്നെ സഹായിക്കേണമേ, അല്ലാഹുവേ നീ എന്നെ നരകത്തിൽനിന്ന് തെറ്റിക്കേണമേ. നീ എന്നെ സ്വർഗത്തിൽ പ്രവേശിപ്പിക്കേണമേ. നീ എന്നെ എന്റെ പിതാവ് മുഹമ്മദ് നബി(സ)യോടും കുടുംബത്തോടുമൊപ്പം ചേർക്കേണമേ."[38] ലോകോത്തര വനിതയായ ഫാത്വിമ(റ) ആരോ ടാണ് പ്രാർഥിച്ചതെന്ന കാര്യം ശ്രദ്ധിക്കുക. തന്റെ ഇംഗിതം പിതാ വിനോട് പറയാതെ അല്ലാഹുവോട് നേരിട്ടഭ്യർഥിച്ചതാണ് ഇവിടെ കണ്ടത്.

ഇമാം ജഅ്ഫറുസ്സ്വാദിഖിന്റെ പ്രാർഥന കാണുക: "അല്ലാഹു വേ, നീ തീർച്ചയായും എന്റെ സംസാരം കേൾക്കുന്നു. നീ ഞാൻ ഉള്ളിടം കാണുന്നു. എന്റെ സ്വകാര്യവും പരസ്യവും നീ അറിയു ന്നു. എന്റെ ഒരു കാര്യവും നിനക്ക് അജ്ഞാതമല്ല. ഞാൻ ദുരിത ബാധിതനാണ്, ദരിദ്രനാണ്. അഭയത്തിനായി കേണപേക്ഷിക്കുന്ന വനാണ്. ആശങ്കാകുലനാണ്. ഞാൻ എന്റെ തെറ്റുകൾ സമ്മതി ക്കുന്നു. സാധു മനുഷ്യന്റെ എല്ലാ ദൈന്യതയോടും കൂടി ഞാൻ

നിന്നോട് യാചിക്കുന്നു. നിസ്സാരനായ കുറ്റവാളിയുടെ നിലവാര ത്തിൽനിന്നുകൊണ്ട് ഞാൻ നിന്നിലേക്ക് ഖേദിച്ചു മടങ്ങുന്നു. അന്ധനും ചകിതനുമായ ഒരാളെ പോലെ ഞാൻ നിന്നോട് പ്രാർഥിക്കുന്നു. പിരടി താഴ്ത്തി, കണ്ണുനീരൊഴുക്കി, ഭയത്താൽ എല്ലാം കൊണ്ടും കീഴൊതുങ്ങിയ ഒരാളുടെ പ്രാർഥന പോലെ ഞാൻ നിന്നോട് പ്രാർഥിക്കുന്നു. അല്ലാഹുവേ, നിന്നോടുള്ള പ്രാർഥനയിൽ എന്നെ നീ നിർഭാഗ്യവാനാക്കരുത്. നീ എന്നോട് കരുണാനിധിയും പരമദയാലുവുമാകണം.”

സദുദ്ദേശ്യ സാധ്യത്തിനായുള്ള പ്രത്യേക നമസ്കാരത്തിന്റെ (സ്വലാത്തുൽ ഹാജ) രീതി പഠിപ്പിച്ചുകൊണ്ട് അദ്ദേഹം തന്റെ അനുയായികളെ പഠിപ്പിക്കുന്നത് ഇപ്രകാരമാണ്. “രാത്രി മൂന്നി ലൊന്ന് കഴിഞ്ഞാൽ അൽമുൽക്, അസ്സജദ അധ്യായങ്ങൾ ഓതി അല്ലാഹുവിനോട് ഇങ്ങനെ പ്രാർഥിക്കുക: എന്റെ രക്ഷിതാവേ, കണ്ണുകൾ ഉറങ്ങി, നക്ഷത്രങ്ങൾ അസ്തമിച്ചു തുടങ്ങി, നീയാണ് നിത്യ ജീവൻ. സർവ നിയന്താവ്. നിന്നെ നിദ്രയോ മയക്കമോ ബാധിക്കില്ല. അന്ധകാരം മുറ്റിയ രാത്രിയോ രാശികളോട് കൂടിയ ആകാശമോ വിരിപ്പായ ഭൂമിയോ അഗാധതയിലെ കടലോ ഘനാ ന്ധകാരങ്ങളോ നിനക്ക് മറയല്ല. പുണ്യവാന്മാരുടെ ആർത്തനാദ ങ്ങൾ കേൾക്കുന്നവനേ, സഹായാർഥികളുടെ സഹായമേ, നിന്റെ കാരുണ്യത്താൽ ഞാൻ നിന്നോട് സഹായാർഥന നടത്തുന്നു.”[39]
അല്ലാഹുവിനോട് സഹായാർഥന നടത്തുക എന്നത് ആദം നബി മുതൽക്കുള്ള സകല നബിമാരുടെയും ചര്യയാണെന്ന് ഇമാം ജഅ്ഫറുസ്സ്വാദിഖ് പ്രസ്താവിച്ചിട്ടുണ്ട്. അദ്ദേഹം തുടരുന്നു: ആദം നബി(അ) മുതൽ മുഹമ്മദ് നബി(സ) വരെയുള്ള നബിമാർ പ്രഭാതങ്ങളിൽ താഴെ പ്രാർഥന ചൊല്ലിയിരുന്നു: “അല്ലാഹുവേ, എന്റെ ഹൃദയത്തിൽ തൊട്ടറിയുന്ന വിധമുള്ള ഈമാനും, വിധിച്ച തല്ലാത്തതൊന്നും ബാധിക്കുകയില്ലെന്ന മനോദാർഢ്യവും തരേ ണമേയെന്ന് ഞാൻ നിന്നോട് പ്രാർഥിക്കുന്നു. നീ എനിക്ക് ഭാഗി ച്ചുതരുന്നതിൽ എന്നെ നീ തൃപ്തനാക്കേണമേ. നീ എന്നെ,താമ സിപ്പിച്ചതിനെ വേഗത്തിൽ ആക്കണമെന്നും വേഗത്തിലാക്കിയ തിനെ താമസിപ്പിക്കണമെന്നും താൽപര്യപ്പെടുന്നവനാക്കരുതേ!

നിത്യ സജീവനേ, സർവനിയന്താവേ, നിന്റെ കാരുണ്യത്താൽ ഞാൻ നിന്നോട് സഹായം തേടുന്നു. എന്റെ എല്ലാ കാര്യവും നീ നന്നാക്കേണമേ. കണ്ണിട നേരത്തേക്കു പോലും നീ എന്നെ എന്നിലേൽപിക്കരുത്.[40] പ്രവാചകന്മാരും നബികുടുംബാംഗങ്ങളും അല്ലാഹുവോടാണ് സഹായാർഥന നടത്തിയതെങ്കിൽ നാം പിന്നെയാരോട് സഹായാർഥന നടത്താനാണ്!

# അല്ലാഹു ഫറോവയെ മുക്കിയതെന്തിന്?

ഇബ്റാഹീമുബ്നു ബാബവൈഹിൽ ഖുമ്മി, ഇബ്റാഹീമുബ്നു മുഹമ്മദിൽനിന്ന് ഉദ്ധരിക്കുന്നു. ഞാൻ അബുൽ ഹസൻ അലിയ്യുബ്നു മൂസാ രിദായോട് ചോദിച്ചു: 'ഏകദൈവ വിശ്വാസം അംഗീകരിച്ച ഫറോവയെ അല്ലാഹു നശിപ്പിച്ചതെന്തിന്?' ഇബ്റാഹീം: 'ശിക്ഷ കൺമുമ്പിലെത്തിയപ്പോഴാണ് വിശ്വസിക്കാൻ തായാറായത്. അത് സ്വീകാര്യമല്ല.' അല്ലാഹു ഖുർആനിൽ പറയുന്നു: "നമ്മുടെ ശിക്ഷ കണ്ടപ്പോൾ അവർ പറഞ്ഞു: ഞങ്ങൾ ഏകനായ അല്ലാഹുവിൽ വിശ്വസിക്കുകയും ഞങ്ങൾ നേരത്തെ പങ്കുചേർത്തിരുന്നവരെ ഞങ്ങൾ നിഷേധിക്കുകയും ചെയ്തിരിക്കുന്നു. നമ്മുടെ ശിക്ഷ കണ്ടപ്പോഴുള്ള അവരുടെ വിശ്വാസം അവർക്ക് ഉപകാരപ്പെട്ടില്ല." 'നിന്റെ രക്ഷിതാവിന്റെ ചില ദൃഷ്ടാന്തങ്ങൾ വരുന്ന ദിവസം, നേരത്തെ വിശ്വസിക്കാതിരിക്കുകയോ വിശ്വാസത്തിൽ നന്മ സമ്പാദിക്കുകയോ ചെയ്തിട്ടില്ലാത്ത ആത്മാവിന് അതിന്റെ വിശ്വാസം ഉപകാരപ്പെടില്ല.' മുങ്ങിച്ചാവുകയാണെന്ന് ഉറപ്പായ ഘട്ടത്തിൽ ഫറോവ പറഞ്ഞു: 'ഇസ്രാഈൽ സന്തതികൾ വിശ്വസിച്ച ദൈവമല്ലാതെ മറ്റൊരു ദൈവമില്ലെന്ന് ഞാൻ ഇതാ വിശ്വസിച്ചിരിക്കുന്നു. ഞാൻ മുസ്‌ലിംകളിൽ പെട്ടവനാണ്.' ഈ സന്ദർഭത്തിൽ അല്ലാഹു പറഞ്ഞു: 'ഇപ്പോഴോ? മുമ്പ് നീ ധിക്കരിച്ചു. നീ കുഴപ്പക്കാരിൽ പെട്ടവനുമായിരുന്നു. ഇന്ന് നാം നിന്റെ ശരീരത്തെ രക്ഷിക്കും. നീ നിന്റെ പിൻഗാമികൾക്ക് ദൃഷ്ടാന്തമാകാൻ.' അല്ലാഹു ഫിർഔനിനെ മുക്കിക്കൊല്ലാൻ മറ്റൊരു കാരണവുമുണ്ട്. മുങ്ങിച്ചാവാറായപ്പോൾ ഫറോവ അല്ലാഹുവിന് പകരം മൂസാ നബിയോട് സഹായം തേടി. അപ്പോൾ അല്ലാഹു മൂസാ നബിക്ക് വഹ്‌യ് നൽകി: 'മൂസാ, താങ്കളല്ല ഫറോവയെ സൃ

ഷ്ടിച്ചതെന്നതിനാൽ താങ്കൾക്ക് ഫറോവയെ സഹായിക്കാനായി ല്ല. എന്നോട് സഹായം തേടിയിരുന്നുവെങ്കിൽ ഞാൻ അവനെ സഹായിക്കുമായിരുന്നു.'[41] ഫറോവ മുങ്ങിച്ചാവാനുണ്ടായ രണ്ടാമത്തെ കാരണം ശ്രദ്ധിക്കുക. ഫറോവ ഏതെങ്കിലും വിഗ്രഹ ത്തോട് പ്രാർഥിച്ചതു കൊണ്ടല്ല മുക്കിക്കൊല്ലപ്പെട്ടത്.

## സഹായാർഥന ഫാത്വിമയോടോ ഇമാമുകളോടോ അതോ അവരുടെ സ്രഷ്ടാവിനോടോ?

ബദ്ർ യുദ്ധവേളയിൽ സഹായമാവശ്യമായപ്പോൾ മുസ്‌ലിം കൾ നടത്തിയ പ്രാർഥനയെപ്പറ്റി അല്ലാഹു പറയുന്നു: "നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് സഹായം തേടിയപ്പോൾ, അവൻ നിങ്ങൾക്ക് ഉത്തരം നൽകി: 'തീർച്ചയായും ഞാൻ നിങ്ങളെ തുട രെത്തുടരെ വരുന്ന മലക്കുകളെ കൊണ്ട് സഹായിക്കുകതന്നെ ചെയ്യും' (*അൽഅൻഫാൽ* 9). നബി(സ)യും അലി(റ)യും ഫാത്വി മയും അപ്പോൾ മദീനയിൽ ജീവിച്ചിരിപ്പുണ്ടായിരുന്നു. എന്നിട്ടും അവർ അല്ലാഹുവോടാണ് സഹായാർഥന നടത്തിയത്. കാരണം, ഉപകാരമോ ഉപദ്രവമോ ചെയ്യാൻ അല്ലാഹുവിന് മാത്രമേ കഴിയു കയുള്ളൂ.സ്വന്തത്തിനു പോലും ഉപകാരം ചെയ്യാൻ കഴിയാത്ത മുഹമ്മദ് നബി(സ)ക്ക് എങ്ങനെയാണ് മറ്റുള്ളവരെ സഹായി ക്കാൻ കഴിയുക?"

മുസ്‌ലിം-അമുസ്‌ലിം ഭേദമന്യെ മൊത്തം മനുഷ്യരോടായി അല്ലാഹു പറയുന്നു: " (നബിയേ) പറയുക: ഞാൻ നിങ്ങളെ പോലെ ഒരു മനുഷ്യൻ മാത്രമാണ്. നിങ്ങളുടെ ദൈവം ഏക ദൈവം മാത്രമാണെന്ന് എനിക്ക് ദിവ്യബോധനം നൽകപ്പെടുന്നു. ആരെങ്കിലും തന്റെ രക്ഷിതാവിനെ കണ്ടുമുട്ടണമെന്ന് ആഗ്രഹി ക്കുന്നുവെങ്കിൽ അവൻ സൽക്കർമം അനുഷ്ഠിക്കട്ടെ. അവൻ

തന്റെ നാഥനുള്ള ഇബാദത്തിൽ ആരെയും പങ്കുചേർക്കാതിരിക്ക ട്ടെ." "(നബിയേ) പറയുക. ഞാൻ നിങ്ങൾക്ക് ഉപകാരമോ ഉപദ്ര വമോ സന്മാർഗമോ ഉടമപ്പെടുത്തുന്നില്ല. (നബിയേ) പറയുക: അല്ലാഹുവിൽനിന്ന് എനിക്ക് ആരും അഭയം തരില്ല. അവനെ കൂടാതെ ഞാൻ അഭയ സങ്കേതം കണ്ടെത്തുന്നതല്ല" (*അൽജിന്ന്* 21).

നബി(സ) അല്ലാഹുവിൽനിന്നുള്ള സുവാർത്താദായകനായ മനുഷ്യനാണ്. അദ്ദേഹത്തിന്റെ മഹത്വവും ആദരവും, ഇതര മനു ഷ്യരിൽനിന്ന് അദ്ദേഹത്തെ പ്രവാചകത്വത്തിനായി തെരഞ്ഞെ ടുത്തു എന്നതിലും മാനുഷിക പൂർണതയുള്ള അദ്ദേഹത്തിന്റെ സ്വഭാവത്തിലും വ്യക്തിത്വത്തിലുമാണ്. ഇതൊക്കെയുള്ളതോ ടൊപ്പം അദ്ദേഹത്തിന് മനുഷ്യാധീനമായല്ലാതെ തനിക്കോ മറ്റുള്ള വർക്കോ ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിയില്ല. ഇത് ഖുർ ആന്റെ ഖണ്ഡിത തത്ത്വമാണ്. സ്ഥിതി ഇതായിരിക്കെ, അദ്ദേഹ ത്തിന്റേതിനേക്കാൾ താണ പടിയിലുള്ളവർക്ക് എങ്ങനെയാണ് തന്നെ പോലുള്ളവരെ സഹായിക്കാനാവുക? ഇത് മുഹമ്മദ് ന ബി(സ)യുടെ അവസ്ഥ. ഇനി, ഇബ്റാഹീം നബിയുടെ അവസ്ഥ നോക്കൂ! "നിങ്ങൾക്ക് ഇബ്റാഹീമിലും അദ്ദേഹത്തിന്റെ കൂടെയു ള്ളവരിലും ഉത്തമമായ മാതൃകയുണ്ട്. അവർ തങ്ങളുടെ ജനത യോട് പറഞ്ഞ സന്ദർഭം. 'നിങ്ങളുമായും അല്ലാഹുവിനു പുറമെ നിങ്ങൾ ആരാധിക്കുന്നവയുമായുള്ള ബന്ധത്തിൽനിന്ന് തീർച്ച യായും ഞങ്ങൾ ഒഴിവായവരാകുന്നു. നിങ്ങളിൽ ഞങ്ങൾ അവി ശ്വസിച്ചിരിക്കുന്നു. നിങ്ങൾ അല്ലാഹുവിൽ മാത്രം വിശ്വസിക്കുന്ന തുവരെ എന്നെന്നേക്കുമായി ഞങ്ങളും നിങ്ങളും തമ്മിൽ ശത്രു തയും വിദ്വേഷവും പ്രകടമാവുകയും ചെയ്തിരിക്കുന്നു. തീർച്ച യായും ഞാൻ താങ്കൾക്കുവേണ്ടി പാപമോചനം തേടാം, താങ്കൾക്കുവേണ്ടി അല്ലാഹുവിങ്കൽനിന്ന് യാതൊന്നും എനിക്ക് അധീനപ്പെടുത്താനാവില്ല' എന്ന് ഇബ്റാഹീം തന്റെ പിതാവി നോട് പറഞ്ഞ വാക്കൊഴികെ. (അവർ ഇപ്രകാരം പ്രാർഥിച്ചിരു ന്നു) ഞങ്ങളുടെ രക്ഷിതാവേ, നിന്റെ മേൽ ഞങ്ങൾ ഭരമേൽപി ക്കുകയും നിങ്കലേക്ക് ഞങ്ങൾ മടങ്ങുകയും ചെയ്തിരിക്കുന്നു.

നിങ്കലേക്ക് തന്നെയാണ് തിരിച്ചുവരവ്" (*അൽമുംതഹന* 4).

അല്ലാഹുവിന്റെ അനുമതിയോടെ മരിച്ചവരെ ജീവിപ്പിച്ചതുൾപ്പെടെയുള്ള വലിയ അമാനുഷ ദൃഷ്ടാന്തങ്ങൾ കാണിച്ച ഈസാ നബി(അ), അന്ത്യനാളിൽ വിചാരണ ഉടമപ്പെടുത്തുമെന്നും സശരീരനായ യേശു അല്ലാഹുവിന്റെ മകനാണെന്നും വിശ്വസിച്ച ക്രൈസ്തവരോട് അല്ലാഹു പറഞ്ഞു: "മർയമിന്റെ മകൻ മസീഹ് അദ്ദേഹത്തിന് മുമ്പ് കഴിഞ്ഞുപോയ ദൂതന്മാരെ പോലെ ഒരു ദൂതൻ മാത്രമാണ്. അദ്ദേഹത്തിന്റെ മാതാവ് സത്യവതിയായിരുന്നു. ഇരുവരും ഭക്ഷണം കഴിച്ചിരുന്നു. താങ്കൾ നോക്കൂ! നാം അവർക്ക് എങ്ങനെയാണ് വിവരിച്ചു നൽകുന്നതെന്ന്. പിന്നെയും നോക്കൂ, അവർ എങ്ങനെയാണ് സത്യത്തിൽനിന്ന് തെറ്റിക്കപ്പെടുന്നതെന്ന്?" (*അൽമാഇദ* 75,76).

യേശു ഭക്ഷണം കഴിച്ചിരുന്ന ഒരു മനുഷ്യനാണ്. അദ്ദേഹത്തിന് ഭക്ഷണം അത്യാവശ്യമായിരുന്നു. സ്രഷ്ടാവായ അല്ലാഹു അദ്ദേഹത്തിന് ആവശ്യമായിരുന്നു. അദ്ദേഹത്തെ ദുരിതങ്ങൾ ബാധിച്ചു. ഇതാണവസ്ഥ എന്നിരിക്കെ, ഉപകാരമോ ഉപദ്രവമോ ചെയ്യാത്ത യേശുവിന് നിങ്ങൾ നേർച്ച വഴിപാടുകളും പ്രാർഥനകളും മറ്റും അർപ്പിക്കുന്നതിന്റെ ന്യായമെന്ത്? നിങ്ങളുടെ സ്വകാര്യങ്ങളും പരസ്യങ്ങളും എന്തിനധികം ഹൃദയ രഹസ്യങ്ങൾ പോലും അറിയുന്ന അല്ലാഹുവിനെ നിങ്ങൾ വേണ്ടതുപോലെ അറിയാതെ പോകുന്നത് എന്തുകൊണ്ട്? അതിനാൽ, ക്രൈസ്തവരെ അല്ലാഹു ഗൗരവപൂർവം താക്കീതു ചെയ്യുന്നു: മർയമിന്റെ മകൻ മസീഹ് തന്നെയാണ് അല്ലാഹു എന്ന് പറഞ്ഞവർ തീർച്ചയായും അവിശ്വാസികളായിരിക്കുന്നു. (നബിയേ) പറയുക: മർയമിന്റെ മകൻ മസീഹിനെയും അദ്ദേഹത്തിന്റെ മാതാവിനെയും ഭൂമിയിലുള്ള മുഴുവൻ പേരെയും അല്ലാഹു നശിപ്പിക്കാനുദ്ദേശിക്കുകയാണെങ്കിൽ അവന്റെ വല്ല നടപടിയിലും സ്വാധീനം ചെലുത്താൻ ആർക്കാണ് കഴിയുക? ആകാശങ്ങളുടെയും ഭൂമിയുടെയും അവക്കിടയിലുള്ളതിന്റെയും എല്ലാം ആധിപത്യം അല്ലാഹുവിനത്രെ. അവൻ ഉദ്ദേശിക്കുന്നത് അവൻ സൃഷ്ടിക്കുന്നു. അല്ലാഹു ഏതു കാര്യത്തിനും കഴിവുള്ളവനത്രെ" (*അൽമാഇദ* 17).

യേശുവും മാതാവും എത്ര തന്നെ മഹത്വമുള്ളവരാണെങ്കിലും അവരെ നശിപ്പിക്കാൻ അല്ലാഹു ഉദ്ദേശിക്കുന്ന പക്ഷം അത് തടുക്കാൻ ആരാലും സാധ്യമല്ല. സ്വന്തത്തെ രക്ഷിക്കാൻ കഴിയാത്ത അവരോട് പ്രാർഥിക്കുന്നത് നിരർഥകമല്ലേ? സ്വന്തത്തിന് ഉപകാരമോ ഉപദ്രവമോ ചെയ്യാൻ കഴിയാത്ത പ്രവാചകന്മാരോടും സച്ചരിതരോടും പ്രാർഥിക്കുന്നതും സഹായം തേടുന്നതും അവർക്ക് നേർച്ചവഴിപാടുകൾ അർപ്പിക്കുന്നതും അല്ലാഹുവിൽ പങ്കുചേർക്കലാണ്. 'ലാ ഇലാഹ ഇല്ലല്ലാഹ് എന്ന് നീ പറയുക' എന്നതിനു പകരം, 'അതിനാൽ, അല്ലാഹു അല്ലാതെ ഇലാഹില്ലെന്ന് നീ അറിയുക, നിന്റെ പാപത്തിൽനിന്ന് നീ മോചനം തേടുക' (*മുഹമ്മദ്* 19) എന്ന് അല്ലാഹു പറയാൻ കാരണം, നാവു കൊണ്ട് പറയാൻ എളുപ്പമാണ്, പ്രായോഗിക ജീവിതത്തിൽ അത് നടപ്പിലാക്കുകയാണ് വേണ്ടത് എന്ന ആശയം മുന്നിൽ വെച്ചാണ്.

മക്കയിലെ ബഹുദൈവവിശ്വാസികൾക്ക് 'ലാ ഇലാഹ ഇല്ലല്ലാഹ്' എന്ന് പറയാൻ വളരെ എളുപ്പമായിരുന്നു. പദത്തിനപ്പുറം ചില ആശയങ്ങളുണ്ടെന്ന് അവർ മനസ്സിലാക്കിയിരുന്നു. അല്ലാഹുവാണ് സ്രഷ്ടാവെന്ന് അവർ വിശ്വസിച്ചിരുന്നു. 'ആരാണ് അവരെ സൃഷ്ടിച്ചതെന്ന് താങ്കൾ അവരോട് ചോദിച്ചാൽ അല്ലാഹുവാണെന്ന് അവർ പറയും...' (*അസ്സുഖ്റുഫ്* 87). 'ആരാണ് ആകാശഭൂമികൾ സൃഷ്ടിച്ചതെന്ന് താങ്കൾ അവരോട് ചോദിച്ചാൽ അല്ലാഹുവാണെന്ന് അവർ തീർച്ചയായും പറയും' (*അസ്സുമർ* 38). അതേസമയം, അക്കാലത്തെ രാജാക്കന്മാരെ മധ്യവർത്തികളിലൂടെയായിരുന്നു സമീപിച്ചിരുന്നത് എന്നതിനാൽ, അല്ലാഹുവെയും അതുപോലെ വേണം സമീപിക്കാൻ എന്ന് അവർ ധരിച്ചുവശായിരുന്നു.

രാജാക്കന്മാർക്കും അപ്പുറമാണ് അല്ലാഹുവിന്റെ മഹത്വം. അല്ലാഹു മഹാനാണ്. അവനോട് ആവശ്യങ്ങളുന്നയിക്കാൻ നാം യോഗ്യരല്ല. നാം പാപികളാണ്. അതിനാൽ അവനോട് നേരിട്ട് ആവശ്യങ്ങളുന്നയിക്കാൻ പറ്റില്ല. മധ്യവർത്തികളിലൂടെ വേണം ആവശ്യങ്ങൾ ഉന്നയിക്കാൻ. അവർ നമുക്ക് വേണ്ടി അല്ലാഹുവോട് അഭ്യർഥിച്ചുകൊള്ളും. 'അല്ലാഹുവിനെ കൂടാതെ അവർ മിത്രങ്ങളായി സ്വീകരിക്കുന്നവരെ അല്ലാഹുവിങ്കലേക്ക് അടുപ്പി

ക്കാനായി മാത്രമാണ് ഞങ്ങൾ ആരാധിക്കുന്നതെന്ന് അവർ പറയുന്നു' (*അസ്സുമർ* 3). അതായത്, അല്ലാഹുവേതര ദൈവങ്ങൾക്ക് പ്രാർഥനയും നേർച്ചയും ബലിയും മറ്റും അർപ്പിക്കുന്നത് അവർ ഞങ്ങളെ സൃഷ്ടിച്ചു, ആഹാരം നൽകുന്നു എന്ന വിശ്വാസത്താലല്ല, അല്ലാഹുവിലേക്ക് അടുപ്പിക്കാൻ അവർക്ക് കഴിയും എന്ന വിശ്വാസത്താലാണ്. എന്നുവെച്ച് അല്ലാഹു അവരുടെ വിശ്വാസം സ്വീകരിക്കുമോ? അല്ലാഹുവിലുള്ള വിശ്വാസം ബഹുദൈവവിശ്വാസത്തിന്റെ പാപം കഴുകിക്കളയുമോ?

അവരെയും അവരുടെ മാതൃകയിലുള്ളവരെയും കുറിച്ച് ഖുർആൻ പറയുന്നു: "അവരിൽ അധികപേരും ബഹുദൈവവിശ്വാസികളായിക്കൊണ്ടല്ലാതെ അല്ലാഹുവിൽ വിശ്വസിക്കുന്നില്ല'' (*യൂസുഫ്* 106). ഈ സാഹചര്യത്തിൽ നിയോഗിതനായ മുഹമ്മദ് നബി(സ)യോട് ബഹുദൈവവിശ്വാസത്തിന്റെ പേരിൽ അവർ പൊരുതിയപ്പോൾ അദ്ദേഹം അവർക്ക് നരകത്തെക്കുറിച്ച് മുന്നറിയിപ്പ് നൽകി.

ശിർക്ക് ചെയ്തയാളെ അല്ലാഹു ശിർക്കിന്റെ പാതകത്തിൽനിന്ന് ഒഴിവാക്കില്ല. ഇസ്‌ലാമിൽ ഇക്കാര്യത്തിൽ വിട്ടുവീഴ്ചയില്ല. ഇതിൽ നബികുടുംബാംഗം, അല്ലാത്തവർ എന്ന വ്യത്യാസമില്ല. നബി(സ)യുടെ ബഹുദൈവവിശ്വാസിയായ പിതൃവ്യൻ അബൂലഹബിന് പ്രവാചക ബന്ധുത്വം ഉപകാരപ്പെടുകയുണ്ടായില്ല. നൂഹ് നബി(അ)യുടെ സമൂഹത്തിലെ ബഹുദൈവവിശ്വാസികളായ ഭൂരിപക്ഷ വിഭാഗത്തെ അല്ലാഹു നശിപ്പിച്ചുകളഞ്ഞു. വിശ്വാസികൾ ന്യൂനപക്ഷമായിരുന്നു. അവരെ അല്ലാഹു രക്ഷപ്പെടുത്തി. ഭൂരിപക്ഷമാളുകളും അല്ലാഹുവിനു പുറമെ മറ്റു ദൈവങ്ങളോട് പ്രാർഥിക്കുന്നുണ്ടെന്നത് ഒരു ന്യായമല്ല. അത് ശിർക്കിനെ തൗഹീദാക്കി മാറ്റില്ല. വഴികേടിലാകുന്ന ഭൂരിപക്ഷത്തെ അല്ലാഹു ആക്ഷേപിക്കുന്നത് കാണുക: "ജനങ്ങൾക്ക് ധാരാളം ഔദാര്യം ചെയ്യുന്നവനാണ് അല്ലാഹു. പക്ഷേ, അധികജനങ്ങളും നന്ദി ചെയ്യുന്നില്ല" (*യൂനുസ്* 60). "അവരിൽ അധികമാളുകളും വിശ്വാസികളായിരുന്നില്ല" (*ശുഅറാഅ്* 8,27,103,121,139,158,174,190). "നാം നിങ്ങൾക്ക് സത്യവുമായി വന്നു. പക്ഷേ, നിങ്ങളിൽ അധിക

പേരും സത്യത്തെ വെറുക്കുന്നവരായിരുന്നു" (*അസ്സുഖ്റുഫ്* 78), ''അവരിൽ ഭൂരിപക്ഷവും ബഹുദൈവവിശ്വാസികളായി ക്കൊണ്ടല്ലാതെ അല്ലാഹുവിൽ വിശ്വസിക്കുന്നില്ല."

ഒരാൾ മുസ്‌ലിമാകുന്നത് അയാളെ സംബന്ധിച്ചേടത്തോളം വലിയ മഹത്വമാണ്. പക്ഷേ, അല്ലാഹുവിൽ പങ്കുചേർക്കുന്ന തോടെ അയാളുടെ അവകാശവാദം നിരർഥകമാകുന്നു. അയാ ളുടെ ഇസ്‌ലാമോ ഇബാദത്തോ അല്ലാഹുവിങ്കൽ സ്വീകാര്യമാവി ല്ല. "നിങ്ങൾ നിഷേധിക്കുകയാണെങ്കിൽ തീർച്ചയായും നിങ്ങ ളിൽനിന്ന് അല്ലാഹു ഐശ്വര്യവാനാണ്" (*അസ്സുമർ* 7), "നിങ്ങളും ഭൂമിയിലുള്ളവരൊന്നടങ്കവും നിഷേധിച്ചാലും തീർച്ചയായും അല്ലാഹു സ്വയം ധന്യനും സ്തുത്യനുമത്രെ" (*ഇബ്റാഹീം* 8).

വിലാസം സ്വീകരിച്ച് ആശയം ഉപേക്ഷിക്കാവതല്ല. 'ലാ ഇലാഹ ഇല്ലാഹ്' എന്ന വാചകം സ്വീകരിച്ച് ഒരു നിമിഷമൊഴി യാതെ അല്ലാഹുവിൽ പങ്കുചേർക്കുകയും, അതേസമയം തന്റെ പ്രഖ്യാപനം തന്നെ നരകത്തിൽ നിന്ന് രക്ഷിക്കുമെന്ന് വ്യാമോഹി ക്കുകയും ചെയ്യുന്നതിൽ പരം വിഡ്ഢിത്തമെന്തുണ്ട്?

ഒരിക്കൽ എനിക്ക് 'ഇക്സീറുദ്ദഅ്‌വാത്ത്' (പ്രാർഥനകളുടെ ദിവ്യൗഷധം) എന്നൊരു പുസ്തകം ലഭിക്കുകയുണ്ടായി. പൊതു ജനങ്ങൾക്കിടയിൽ വ്യാപകമായി പ്രചാരത്തിലുള്ളതാണ് പ്രസ്തുത പുസ്തകം. അതിലെ, 'ഫാത്വിമയോട് ഒരു സഹാ യാർഥന' എന്ന തലവാചകം എന്നെ നടുക്കി. അതു വായിച്ചു നോക്കിയപ്പോൾ ഞാൻ ശരിക്കും അന്ധാളിച്ചു. വായനക്കാരനെ ഉപദേശിച്ചുകൊണ്ട് പുസ്തകത്തിൽ ഇങ്ങനെ കാണാം: "മക്ക യിൽ വെച്ച് നീ രണ്ട് റക്‌അത്ത് നമസ്കരിക്കുക. സലാം വീട്ടിക്ക ഴിഞ്ഞ് മൂന്നു തവണ തക്ബീർ ചൊല്ലുക. തുടർന്ന് 'തസ്ബീഹു സ്സുഹ്റാഅ്' ചൊല്ലുക. സുജൂദ് ചെയ്യുക. അതിൽ, 'യാ മൗലാ ത്തീ, യാ ഫാത്വിമാ അഗീസീനി' (എന്റെ യജമാനത്തീ, ഫാത്വിമാ നിങ്ങളെന്നെ രക്ഷിക്കേണമേ!) എന്ന് നൂറു തവണ ചൊല്ലുക. തുടർന്ന് വലതു കവിൾ നിലത്തുവെച്ച് വീണ്ടും നൂറു തവണ ചൊല്ലുക. പിന്നീട് സുജൂദ് ചെയ്യുക. അതേ തസ്ബീഹ് നൂറ് തവണ ആവർത്തിക്കുക. ശേഷം, ഇടതു കവിൾ നിലത്ത് വെച്ച്

അതേ തസ്ബീഹ് നൂറു തവണ ചൊല്ലുക. വീണ്ടും സുജൂദ് ചെയ്യുക. സുജൂദിൽ നൂറ്റിപ്പത്ത് തവണ ചൊല്ലുക. എന്നിട്ട് നിന്റെ ആവശ്യം ഉന്നയിക്കുക. അല്ലാഹുവിന്റെ അനുവാദത്താൽ ആവശ്യം നിറവേറിയിരിക്കും." ഇതു വായിച്ചപ്പോൾ ഞാൻ അല്ലാഹുവിന്റെ ഈ വചനം ഓർത്തുപോയി: "അന്ത്യനാൾ വരെ ഉത്തരം നൽകാത്തവരും, തങ്ങളോട് ആളുകൾ പ്രാർഥിക്കുന്നതിനെക്കുറിച്ച് അശ്രദ്ധരുമായ, അല്ലാഹുവിനെ കൂടാതെയുള്ളവരെ വിളിച്ചു പ്രാർഥിക്കുന്നവനേക്കാൾ വഴികെട്ടവൻ ആരുണ്ട്? ജനങ്ങൾ ഒരുമിച്ചു കൂട്ടപ്പെടുമ്പോൾ ആരാധിക്കപ്പെട്ടവർ അവരുടെ ശത്രുക്കളായിരിക്കും. തങ്ങളെ അവർ ഇബാദത്തെടുത്തതിനെ അവർ നിഷേധിക്കുന്നവരുമായിരിക്കും."

സ്വന്തം ജീവിതമോ മരണമോ ഉടമപ്പെടുത്താത്തവരെ വിളിച്ചു പ്രാർഥിക്കുന്നവരും, ഏത് ദുഃഖാർത്തന്റെയും ദുരിതങ്ങൾ തീർത്തു കൊടുക്കുന്നവനായ അല്ലാഹുവോട് പ്രാർഥിക്കുന്നവരും തമ്മിൽ എന്തു മാത്രം അന്തരം!

# 'അടിമക്ക് അല്ലാഹു പോരേ?'

അല്ലാഹു നിരാശ്രയനാണ്, അതേസമയം സൃഷ്ടികൾ ദൈവാശ്രയരാണ്. സുഖദുഃഖാവസരങ്ങളിലെല്ലാം സൃഷ്ടികൾ അഭയം തേടിയെത്തുന്നത് അല്ലാഹുവിന്റെ സവിധത്തിലാണ്. അല്ലാഹു ജനങ്ങളെ സൃഷ്ടിച്ച സ്വാഭാവിശുദ്ധ പ്രകൃതിയാണിത്. ഇസ്‌ലാമിനെക്കുറിച്ച് പഠിച്ചറിഞ്ഞ ഏത് മുസ്‌ലിമും ഇതംഗീകരിക്കുന്നു.

കലീനീ *അൽകാഫീ*യിൽ ദാവൂദുബ്നുൽ ഖാസിമിൽ ജഅ്ഫരിയിൽ നിന്ന് ഉദ്ധരിക്കുന്നു: "ഞാൻ അബൂജഅ്ഫർ രണ്ടാമനോട് ചോദിച്ചു: 'എന്താണ് സ്വമദ് എന്നതിന്റെ വിവക്ഷ?' അദ്ദേഹം: 'കുറച്ചോ കൂടുതലോ ആയ ഏതു കാര്യത്തിലും ആശ്രയിക്കപ്പെടുന്നവൻ, ഉദ്ദേശിക്കപ്പെടുന്നവൻ'. കലീനീ തുടരുന്നു: മനുഷ്യരിലും ജിന്നുകളിലും പെട്ട സകലരും തങ്ങളുടെ ആവശ്യങ്ങൾക്കായി ആശ്രയിക്കുന്നതും, ദുരിതങ്ങളുണ്ടാവുമ്പോൾ അഭയംതേടിയതെത്തുന്നതും അനുഗ്രഹങ്ങൾ പ്രതീക്ഷിക്കുന്നതും നിരാശ്രയനും സൃഷ്ടികൾക്കാശ്രയവുമായ അല്ലാഹുവിങ്കലാണ്"[42]

ഇമാം ജഅ്ഫറുസ്സ്വാദിഖിൽനിന്ന് ഇങ്ങനെ ഉദ്ധരിക്കപ്പെടുന്നു: "നീ വല്ല കാര്യത്തെയും ഭയപ്പെട്ടാൽ ഇങ്ങനെ പറയുക: അല്ലാഹുവേ, നിനക്കു പകരം മറ്റൊരാളും മതിയാവില്ല. നീയാകട്ടെ, നിന്റെ എല്ലാ സൃഷ്ടികളേക്കാളും എല്ലാറ്റിനും മതിയായവനാണ്. ആയതിനാൽ, ഇന്നയിന്ന വിധം നീ എനിക്ക് മതിയാവുക." "എല്ലാറ്റിലും മതിയായവനേ, നീയല്ലാതെ മറ്റൊന്നും സൃഷ്ടികൾക്ക് മതിയാകാത്തവനേ?"[43]

ഇത്തരം പ്രാർഥനകൾക്കു പകരം താഴെ ചേർത്തതരം

പ്രാർഥനകൾ നടത്തുന്നവരെക്കുറിച്ച് എന്തു പറയാനാണ്?

"മുഹമ്മദേ, അലിയേ, മുഹമ്മദേ, അലിയേ, നിങ്ങൾ രണ്ടു പേരും എന്റെ ആവശ്യങ്ങൾ പരിഹരിച്ചുതരണം. എനിക്ക് നിങ്ങൾ രണ്ടു പേരും മതി. മുഹമ്മദേ, അലിയേ, അലിയേ, മുഹമ്മദേ, നിങ്ങൾ രണ്ടു പേരും എന്നെ സഹായിക്കേണമേ. നിങ്ങൾക്ക് രണ്ടു പേർക്കും എന്നെ സഹായിക്കാൻ കഴിയും. മുഹമ്മദേ, അലിയേ, അലിയേ, മുഹമ്മദേ, നിങ്ങൾ രണ്ടു പേരും എന്നെ കാത്തുരക്ഷിക്കണം. നിങ്ങൾക്ക് രണ്ടു പേർക്കും എന്നെ കാത്തുരക്ഷിക്കാൻ കഴിയും. എന്റെ യജമാനരേ, കാലത്തിനുടമേ, സഹായം! സഹായം! എന്നെ രക്ഷിക്കേണമേ, എന്നെ രക്ഷിക്കേണമേ, അഭയം തരേണമേ, അഭയം തരേണമേ!"[44] ഇത്തരം ആളുകളോടായി അല്ലാഹു ചോദിക്കുന്നു: "തന്റെ അടിമക്ക് അല്ലാഹു പോരേ?" (*അസ്സുമർ* 36).

സഹായവും സംരക്ഷണവും അഭയവും സ്ഥൈര്യവും ലഭിക്കാൻ ഇത്തരക്കാർക്ക് അവരുടെ സാക്ഷാൽ നാഥനായ അല്ലാഹു പോരേ? സർവലോക നാഥനായ അല്ലാഹു മതിയാകാഞ്ഞിട്ടാണോ അവർ അവനിൽ മറ്റുള്ളവരെ പങ്കുചേർക്കുന്നത്? താങ്കൾ ഈ ജനത്തോട് ആകാശഭൂമികളെ സൃഷ്ടിച്ചവനാരാണെന്ന് ചോദിച്ചാൽ, ഇവർ പറയും: 'അല്ലാഹു'. ഇവരോട് ചോദിക്കുക: 'യാഥാർഥ്യമിതാണെങ്കിൽ നിങ്ങൾക്കെന്തു തോന്നുന്നു; അല്ലാഹു എനിക്കൊരു ദുരിതം ഭവിക്കണമെന്നിഛരിച്ചാൽ, അല്ലാഹുവിനെ വെടിഞ്ഞ് നിങ്ങൾ വിളിച്ചു പ്രാർഥിക്കുന്ന ഈ ദേവിമാർ എനിക്ക് ഭവിച്ച ദുരിതം നീക്കിക്കളയുമോ? അല്ലെങ്കിൽ അല്ലാഹു എനിക്കൊരു അനുഗ്രഹമിഛരിച്ചാൽ അവന്റെ അനുഗ്രഹത്തെ തടയാൻ ഇവർക്കാകുമോ? ഇവരോട് പറഞ്ഞേക്കുക: എന്തെന്നാൽ, എനിക്ക് അല്ലാഹുതന്നെ എത്രയും മതിയായവനാകുന്നു. ഭരമേൽപിക്കുന്നവർ അവനിൽതന്നെ ഭരമേൽപിക്കുന്നു" (*അസ്സുമർ* 38).

ഒരു മുസ്‌ലിം ഏതു ഘട്ടത്തിലും ദുരിതങ്ങളകറ്റാൻ അല്ലാഹുവോടാണ് പ്രാർഥിക്കുക. അല്ലാഹുവിനല്ലാതെ കഴിയാത്ത വിഷയങ്ങളിൽ അവനോട് മാത്രമേ അവൻ പ്രാർഥിക്കുകയുള്ളൂ.

അല്ലാഹുവിന് മാത്രം കഴിയുന്ന കാര്യങ്ങൾ അവനല്ലാത്തവരുടെ മുമ്പാകെ സമർപ്പിക്കുന്നത് ബഹുദൈവവിശ്വാസമാണെന്നവർ മനസ്സിലാക്കുന്നു.

ചില കള്ളക്കഥകൾ കാണുക: പിശാചുക്കളുടെയും ഭരണാധികാരികളുടെയും ഉപദ്രവങ്ങളിൽനിന്ന് രക്ഷപ്പെടാൻ അലിയ്യുബ്നുൽ ഹുസൈനോടും, പരലോക മോക്ഷത്തിന് മുഹമ്മദ്ബ്നു അലി, ജഅ്ഫറുബ്നു മുഹമ്മദ് എന്നിവരോടും, അല്ലാഹുവിൽ നിന്ന് സൗഖ്യം ലഭിക്കാൻ മൂസബ്നു ജഅ്ഫറിനോടും, കരയിലും കടലിലും രക്ഷ കിട്ടാനായി അലിയ്യുബ്നു മൂസായോടും, അല്ലാഹുവിൽനിന്ന് ആഹാരം ലഭിക്കാനായി മുഹമ്മദ് ബ്നു അലിയോടും, ഐഹിക കർമങ്ങൾ ചെയ്യാനും സഹോദരങ്ങൾക്ക് പുണ്യം ചെയ്യാനും അലിയ്യുബ്നു മുഹമ്മദിനോടും, പരലോക രക്ഷക്കായി ഹസനുബ്നു അലിയോടും സഹായം തേടുക.[45]

ഇത്തരം ധാരാളം വ്യാജ പ്രാർഥനകൾ കാണാൻ കഴിയും. മുകളിൽ പറഞ്ഞവരുൾപ്പെടെയുള്ള ഇമാമുകൾ വിളിച്ചു പ്രാർഥിക്കപ്പെടുന്നവരാണിന്ന്. ഇവരെ ആളുകൾ, അർകാനുൽ ബിലാദ്, ഖുദാത്തുൽ അഹ്കാം, അബ്വാബുൽ ഈമാൻ, മനാഇഹുൽ അത്വാഅ് മുതലായ പേരുകളിലാണ് വിശേഷിപ്പിച്ചുകൊണ്ടിരിക്കുന്നത്. 'അല്ലാഹുവിന്റെ കണ്ടുകൊണ്ടിരിക്കുന്ന കണ്ണുകളേ, നിങ്ങളല്ലാതെ ഞങ്ങൾക്ക് രക്ഷയില്ല. എന്തിനും നിങ്ങളാണ് കാരണം, എന്തിലേക്കും നിങ്ങളാണ് വഴി'[46] എന്നിങ്ങനെ അവർ അവരെ പുകഴ്ത്തിക്കൊണ്ടിരിക്കുന്നു.

'യാ ഹുസൈൻ', 'യാ അലി', 'യാ മഹ്ദീ', 'യാ അബ്ബാസ്' എന്നോ, 'യാ അലീ മദദ്', 'യാ ഹുസൈൻ അഗിസ്നി' എന്നൊക്കെ ഖബ്റിങ്കൽ ഇരുന്നും കിടന്നും ആളുകൾ പ്രാർഥിക്കുന്നു, ഖബ്ർ ചുംബിക്കുന്നു, തലോടുന്നു... എന്തെല്ലാം!

ഒരു ദിവസത്തെ നമസ്കാരത്തിൽ ചുരുങ്ങിയത് പതിനേഴു തവണയെങ്കിലും 'നിന്നെ മാത്രം ഞങ്ങൾ ഇബാദത്തെടുക്കുന്നു, നിന്നോട് മാത്രം സഹായം തേടുന്നു' എന്ന് പ്രഖ്യാപിക്കുന്ന മുസ്‌ലിമിന് എങ്ങനെയാണ് നിസ്സങ്കോചം അല്ലാഹു അല്ലാത്തവ

രോട് പ്രാർഥിക്കാൻ കഴിയുക?

'അത്ഭുതങ്ങൾ കാഴ്ചവെച്ച അലിയെ നീ വിളിച്ചു പ്രാർഥിക്കുക, അപകടങ്ങളിൽ അവൻ നിനക്ക് തുണയാകും. അലിയേ, അലിയേ, അലിയേ എന്ന് നീ വിളിച്ചാൽ നിന്റെ ദുഃഖങ്ങൾ പമ്പ കടക്കും. 'അബുൽ ഗൗസ്, അലിയേ, നിങ്ങൾ എന്നെ രക്ഷിക്കേണമേ!' ഇതൊക്കെയാണ് ചില പ്രാർഥനാ രീതികൾ.

'വിളിച്ചു പ്രാർഥിക്കുന്ന ആർത്തന് വിളിച്ചു പ്രാർഥിച്ചാൽ ഉത്തരം നൽകുന്നതും ദുരിതം നീക്കുന്നതും നിങ്ങളെ ഭൂമിയിലെ പ്രതിനിധികളാക്കുന്നതും ആരാണ്? അല്ലാഹുവിന്റെ കൂടെ വേറെ ദൈവമുണ്ടോ? നിങ്ങൾ കുറച്ചു മാത്രമാണ് ഉൽബുദ്ധരാകുന്നത്' (*അന്നംല്* 62).

മുകളിൽ പറഞ്ഞ ഇമാമുകളോട് വിളിച്ചു പ്രാർഥിച്ചാലേ പ്രാർഥനകൾക്ക് ഉത്തരം ലഭിക്കുകയുള്ളൂവെങ്കിൽ, മക്കയിലെ വിഗ്രഹ പ്രാർഥകരായ മുശ്‌രിക്കുകളുടെ നിലപാട് എങ്ങനെയാണ് ഭിന്നമാവുക?

സൂക്ഷ്മാർഥത്തിൽ ഭിന്നതയുണ്ടെന്ന് തന്നെ കാണാം. മക്കയിലെ മുശ്‌രിക്കുകൾ കഠിനകാലത്ത് അല്ലാഹുവോടായിരുന്നു പ്രാർഥിച്ചിരുന്നതെന്ന് ഖുർആൻ പറയുന്നുണ്ട്. "അവർ കപ്പലിൽ കയറിയാൽ നിഷ്കളങ്കമായ വണക്കത്തോടെ അല്ലാഹുവെ വിളിച്ചു പ്രാർഥിക്കുന്നു. അവൻ അവരെ കരയിലേക്ക് രക്ഷപ്പെടുത്തിയാലോ, അതാ അവർ അല്ലാഹുവിൽ പങ്കുചേർക്കുന്നു" (*അൻഅൻകബൂത്ത്* 65). എന്നാലോ, ഇമാമുകളെ വിളിച്ചു പ്രാർഥിക്കുന്നവർ സുഖദുഃഖാവസരങ്ങളിലെല്ലാം ഒരുപോലെ അല്ലാഹുവിനു പുറമെയുള്ളവരെ വിളിച്ചു പങ്കുചേർക്കുന്നു.

# അവസാന വാക്ക്

നബികുടുംബം ജീവിച്ചു കാണിച്ച ഏകദൈവവിശ്വാസ ദർശനം താത്ത്വികമായും പ്രായോഗികവുമായി ഉൾക്കൊള്ളാതെ, ദുരിതഘട്ടങ്ങളിൽ സൃഷ്ടികളോട് സഹായം തേടിയും അവരുടെ ഔദാര്യാനുഗ്രഹങ്ങൾ ആഗ്രഹിച്ചും നമുക്കെങ്ങനെയാണ് തൗഹീദനുസരിച്ച് ജീവിക്കാൻ കഴിയുക?

പ്രവാചകന്മാർ ഉൾപ്പെടെയുള്ളവരിലേക്ക് പ്രാർഥനാഭിമുഖ്യത്തോടെ തിരിയാതെ, അല്ലാഹുവിന്റെയും അവന്റെ ദൂതന്റെയും വചനങ്ങളിലേക്ക് തിരിയാതെ, ദൈവസ്നേഹവും പ്രവാചകസ്നേഹവും പറയുന്നതിലെന്തർഥം? മരിച്ചവരെ ചീത്ത പറയുകയും മുസ്‌ലിംകൾക്കിടയിൽ കുഴപ്പങ്ങളുണ്ടാക്കുകയും ജാഹിലിയ്യാ മുക്രാരവങ്ങളുയർത്തുകയുമല്ലാതെ നബികുടുംബത്തെ പിൻപറ്റുകയെന്നത് നമ്മുടെ ഭാഗത്തുനിന്നുണ്ടാകുന്നുണ്ടോ? ജനമനസ്സുകളിൽ തൗഹീദ് ഊട്ടിയുറപ്പിക്കാനും ബിദ്അത്തുകളും അന്ധവിശ്വാസങ്ങളും നിർമാർജനം ചെയ്യാനും നബികുടുംബം നടത്തിയിട്ടുള്ള പ്രവർത്തനങ്ങളും നമ്മുടെ നിലപാടും എവിടെ നിൽക്കുന്നു എന്ന് പുനഃപരിശോധിച്ചു നോക്കുക! നാം നമ്മുടെ ധാരണകളെ ശരിപ്പെടുത്തേണ്ടതുണ്ട്. നാം നമ്മെ തന്നെ വിചാരണ ചെയ്യേണ്ടതുണ്ട്. ഇല്ലെങ്കിൽ "(നബിയേ) താങ്കൾ പറയുക: പ്രവർത്തനങ്ങൾ നഷ്ടപ്പെട്ടുപോയവരെ സംബന്ധിച്ച് നാം നിങ്ങൾക്ക് പറഞ്ഞുതരട്ടെയോ? ഇഹലോകത്തിൽ തങ്ങളുടെ അധ്വാനം പാഴായവരാണവർ. തങ്ങൾ നല്ലതാണ് ചെയ്യുന്നതെന്ന് അവർ ധരിച്ചുവശായിരിക്കുന്നു" (*അൽകഹ്ഫ്* 104) എന്ന് പറഞ്ഞവരുടെ ഗണത്തിലാണ് പെടുക.

# റഫറൻസ്

1. അശ്ശൈഖുൽ മുഫീദ് 'ഫിൽ മസാഇലിൽ സ്സർവിയ്യ', പേജ് 101
2. ഇബ്നു ബാബവൈഹി അൽ ഖമിയുടെ അത്തൗഹീദ്, പേജ് 409
3. ഇമാം അഹ്മദ് തന്റെ മുസ്നദിൽ ഉദ്ധരിച്ചത് (16066). ശൈഖ് അൽബാനി സ്വഹീഹാണെന്ന് സാക്ഷ്യപ്പെടുത്തിയിട്ടുണ്ട്.
4. മുസ്തദ്റകുൽ വസാഇൽ 14/332
5. തിർമിദി ഉദ്ധരിച്ചത് (2969)
6. ഇമാം അലിയ്യു ബ്നു ഹുസൈന്റെ അസ്സ്വഹീഫത്തുസ്സജാദിയ്യ, 224, 225
7. മുസ്തദറകുൽ വസാഇൽ 5/159
8. അൽകാഫി 2/466
9. അൽകാഫി 2/339 (പ്രാർഥന എന്ന അധ്യായം), വസാഇലുശ്ശീഅഃ 7/23
10. വസാഇലുശ്ശീഅഃ, 7/30
11. തഹ്ദീബുൽ അഹ്കാം, 2/104
12. അതേ പുസ്തകം
13. അൽകാഫി, 2/388
14. അതേ പുസ്തകം
15. ജംഉൽ ജവാമിഅ്, 1/488
16. തഫ്സീറുൽ കാശിഫ്, 3/431
17. തഫ്സീറുത്തിബ്യാൻ, 10/107
18. തഫ്സീറു മജ്മഉൽ ബയാൻ, 10/153
19. ബിഹാറുൽ അൻവാർ, 25/289
20. ഖുർബുൽ ഇസ്നാദ്, പേജ് 4, ഹദീസ് (10)
21. ഇബ്നു ബാബവൈഹിയുടെ അൽഇഅ്തിഖാദാത്ത്, 99
22. നഹ്ജുൽ ബലാഗ, 3/47
23. തഫ്സീറുൻ മിൻ വഹ്യിൽ ഖുർആൻ, 25/65,66
24. ഇബ്നു ബാബവൈഹിയുടെ ഇലലുശ്ശറാഇഅ് 1/3 ('ബിംബങ്ങൾ ആരാധിക്കപ്പെടാനുള്ള കാരണം' എന്ന അധ്യായം).
25. അത്തിബ്യാൻ, 3/509
26. തഫ്സീറുശുബ്ബർ, 1/112
27. തഫ്സീറു അൽജൗഹരിസ്സമീൻ, 2/170
28. തഫ്സീറു ഗരീബിൽ ഖുർആൻ, പേജ് 484

29. നഹ്ജുൽ ബലാഗ, പേജ് 163
30. അസ്സ്വഹീഫതുസ്സജാദിയ്യ, പേജ് 214, 411, 67,144
31. അൽ ഖിസ്വാൽ, പേജ് 218
32. ഖുർബുൽ ഇസ്നാദ്, പേജ് 6, ഹദീസ് (18)
33. കിതാബുത്തൗഹീദ് 194, അൽവിസ്വാൽ 593
34. ഉദ്ദതുദ്ദാഇൗ, പേജ് 307
35. കിതാബുത്തൗഹീദ്, പേജ് 230
36. ഇബ്നു ബാബവൈഹിയുടെ അത്തൗഹീദ്, 231
37. അസ്സ്ഹീഫതുസ്സജാദിയ്യ, പേജ് 386
38. മജ്‌ലിസിയുടെ ബിഹാറുൽ അൻവാർ, 91/225
39. ത്വബ്റസിയുടെ മകാരിമുൽ അഖ്‌ലാഖ്, 337
40. കലീനിയുടെ അൽകാഫീ, 2/524
41. ഇലലുശ്ശറാഇഅ്, 1/59
42. അൽകാഫി, 1/123 (കിതാബുത്തൗഹീദ്)
43. അൽകാഫി, 2/404
44. വസാഇലുശ്ശീഅ, 8/185
45. ബിഹാറുൽ അൻവാർ, 94/33
46. ബിഹാറുൽ അൻവാർ, 94/37

